NAVIRVL ISLAM HIGH SCHO
Date.........
KULAM.

# ബാലസാഹിത്യ ഗ്രന്ഥാവലി

## വടക്കൻ പാട്ടിലെ കഥകൾ



സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ കേരള 1971.

ബാലസാഹിത്യ ഗ്രന്ഥാവലി

MUNAVVIRUL ISLAM HIGH SCHOOL
Date..........
ERNAKULAM

# വടക്കൻപാട്ടിലെ കഥകൾ

1971—1972

സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യുക്കേഷൻ
തിരുവനന്തപുരം.

# ആമുഖം.

1971 ജൂൺ—ജൂലായ് മാസങ്ങളിൽ സ്റ്റേററ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യൂക്കേഷനിൽ വച്ച് ഒരു ബാലസാഹിത്യ രചനാലയം സംഘടിപ്പിച്ചു. സാഹിത്യകാരന്മാരായ പതിനേഴ് അദ്ധ്യാപകർ അതിൽ പങ്കുകൊണ്ടിരുന്നു. അവരുടെ ശ്രമഫലമായി രൂപംകൊണ്ട ഗ്രന്ഥങ്ങളാണ് ഇവിടെ അവതരിപ്പിക്കുന്നത്.

പ്രൈമറി വിദ്യാർത്ഥികൾക്കുവേണ്ടി രചിച്ചവയാണ് ഈ ഗ്രന്ഥങ്ങൾ. വിദ്യാർത്ഥികൾക്കു വായനയിലുള്ള ശീലവും താത്പര്യവും വളർത്തുവാൻ ഈ കൃതികൾ ഉപകരിക്കുമെന്നു പ്രത്യാശിക്കുന്നു.

ഡയറക്ടർ

സ്റ്റേററ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ.

## 1971—1972 ലെ

### പുസ്തക രചനാലയത്തിൽ പങ്കുകൊണ്ടവർ

1. ശ്രീ. വി. കെ. ബാലചന്ദ്രൻ
2. ,, മണിയൂർ ഇ. ബാലൻ
3. ,, എൻ. ഭാസ്കരപിള്ള
4. ,, സി. എൻ. ഗംഗാധരൻ നായർ
5. ,, പി. ഗോപാലകൃഷ്ണൻ നായർ
6. ,, ജെയിംസ് മണിമല
7. ,, ജോസഫ് കുറവിലങ്ങാട്
8. ,, എൻ. കൃഷ്ണൻകുട്ടി
9. ,, കെ. കൃഷ്ണൻ നായർ
10. ,, വി. പി. കുഞ്ഞിരാമപ്പൊതുവാൾ
11. ,, കുര്യൻ വേനാനി
12. ,, എ. നാരായണൻ എമ്പ്രാന്തിരി
13. ,, കെ. വി. രാമനാഥൻ
14. ,, സി. കെ. ശ്രീവത്സൻ
15. ,, കെ. സുകുമാരൻ നായർ
16. ,, എൻ. വാസുദേവൻ നമ്പ്യാതിരി
17. ,, കെ. വേലായുധൻ

# വടക്കൻപാട്ടിലെ കഥകൾ

## — ഉള്ളടക്കം —

# ധീരനായ കുട്ടി

തച്ചോളി ഒതേനന്റെ മകൻ അമ്പാടി ഉറക്കമുണർന്നു. നിത്യകർമ്മങ്ങൾ കഴിച്ചു. ഉറുമിയും പരിചയും തൊട്ടുവന്ദിച്ചു.

പൊയ്ത്തിനുപോയ അച്ഛനെക്കുറിച്ച് ഒരു നിമിഷം ആലോചിച്ചു. ഇന്ന് വൈകുന്നേരം അച്ഛൻ തിരിച്ചുവരും. മിന്നുന്ന ഉറുമിയും പരിചയും കൊണ്ടുവരും. എന്തൊരാഹ്ലാദമുള്ള ദിവസം?

"അമ്പാടീ........." അകത്തുനിന്ന് അമ്മയുടെ വിളി. അമ്പാടി ശ്രദ്ധിച്ചു.

"നീ...വടകര വള്ളില്ലപ്പീട്യേൽ ആമതിന്റെ അടുത്തു പോണം. അരിയും സാധനങ്ങളും ഇങ്ങോട്ടെടുപ്പിക്കണം."

അമ്പാടി അനുസരിച്ചു. കഞ്ഞികുടി കഴിഞ്ഞു പുറപ്പെട്ടു. അമ്മ വീണ്ടും വിളിച്ചുപറഞ്ഞു.

"ആളേറെക്കൂടുന്ന അങ്ങാട്യാണേ! കൊയപ്പോന്നും കൂടാതെ തിരിച്ചെത്തണം."

അമ്പാടി വടകരയെത്തി. മെയ്മിടുക്കുള്ള കുട്ടിയെ കണ്ടപ്പോൾ ആളുകൾ ചോദിച്ചു.

"ഇതേതാ ചെക്കനാതൻ? എന്തൊരു ശരീരം! എന്തൊരു പ്രകൃതി!"

"എവിടെപ്പോന്ന് മോനേ?" ഒരാൾ ചോദിച്ചു.

"വള്ളില്ലപ്പീട്യേലാമതിന്റടുത്ത്. ആമതിന്റെ പീട്യ ഏതാ?" അവൻ അന്വേഷിച്ചു.

അമ്പാടി പീടികയിലെത്തി. ആമത് ചോദിച്ചു.

"ഇഞ്ഞി ഏടുന്നാ?"

"തച്ചോളി മാണിക്കോത്ത്ന്ന്......"

ആമതു് അല്പമൊന്നു പരുങ്ങി. തച്ചോളി ഒതേനൻെറ വീട്ടിൽ നിന്നു് ഒരു കുഞ്ഞൻ ഇങ്ങോട്ടു് വരികയോ?

"കേറി ഇരി കുഞ്ഞാ!"

അമ്പാടി പാണ്ട്യാലയുടെ അകത്തു് കയറിയിരുന്നു. ആമതു് വിഷമിച്ചു. എന്നും തച്ചോളി മാണിക്കോത്തേക്കു് അരിയും സാമാനങ്ങളും വെറുതെ കൊടുക്കണം.

"എത്തര്യാ അരി മാണ്ട്യേ?"

"ഇരുപതു് മൂട്."

ആമതു് അരി അളന്നു കെട്ടി. ചുമട്ടുകാരെ വിളിച്ചു് എടുപ്പിച്ചു. അതിന്നിടയിൽ പിറുപിറുത്തു.

"ഇപ്പാണ്ട്യാലേലുള്ള അരി മുഴുമനും തച്ചോളിക്കാരപ്പുമാര് ഏമോം പറഞ്ഞെടുപ്പിക്കും. ഹും! ഞാനൊരു കാര്യം പറഞ്ഞാലും ഓല് ഞെമ്മളെ തിരിഞ്ഞു നോക്കൂലാ."

ആമതിൻെറ വാക്കുകൾ അമ്പാടി കേട്ടു. ചുമട്ടുകാരോടു് അമ്പാടി പറഞ്ഞു.

"ചൊമട്ടാരേ, ഇങ്ങള് നടന്നോളിൻ. ഞാൻ പിന്നെ വരാം. ഞാൻ പിറകെ വരുന്നുണ്ടെന്നു് പറയണം."

ചുമട്ടുകാർ മാണിക്കോത്തേക്കു് തിരിച്ചു. അമ്പാടി ആമതിനോടു് ചോദിച്ചു.

"എന്താ ആമതേ പറഞ്ഞതു്?"

"ഞെമ്മളൊന്നും പറഞ്ഞിക്കില്ല്യാ."

അമ്പാടിക്കു് അരിശം വന്നു. "ഒന്നും പറഞ്ഞില്ലേ? എന്താ പിറുപിറുത്തതു്?"

തച്ചോളിക്കാരപ്പന്മാരെപ്പററി പറഞ്ഞതു് ഈ കുഞ്ഞൻ കേട്ടിരിക്കുന്നു. അവനെ സമാധാനിപ്പിക്കണം. ആമതു് പേടിച്ചുവിറച്ചു.

NAVIRUL ISLAM HIG
Date
ERNAKULAM

“ഞമ്മള് ബേദനകൊണ്ട് പറഞ്ഞതാ അമ്പാടീ.”

“എന്ത് വേദന?” അമ്പാടിയ്ക്ക് അറിയണം.

ആമത്ത് തന്റെ വേദനയുടെ കഥ പറഞ്ഞുതുടങ്ങി.

“ചെറപ്പത്തില് ഞമ്മള് രാവാരിചാത്തുന്റോടി കച്ചോടം ചെയ്തു. ഒരുപാട് പണം കിട്ടി. പിന്നെ കൊപ്പരക്കച്ചോടായി. പണം ബാരിക്കൂട്ടി. പിന്നെ തൊടങ്ങ്യേതോ, പൊന്നുകച്ചോടം.”

“ചാക്കുകണക്കിൽ പൊന്ന് കിട്ടി. എല്ലാം കെട്ടിവെക്കണം. മദിരാശീന്ന് കത്ത്. കാൽ നാഴ്യകള്ളിൽ മദിരാശീച്ചെല്ലണംന്ന്. ഞമ്മള് മദിരാശിക്ക് പോയി.

ചാത്തുനാത് നല്ല തഞ്ചം. ഓൻ പൊന്നുംചാക്ക് മുഴുമനും ഓന്റെ കോട്ടയ്ക്കൂട്ടിപ്പിച്ചു. എന്റെ കുഞ്ഞമ്പാടീ, പിന്നെന്ത്യാ പറയാൻ!”

“ചാത്തു കെടക്കണ കട്ടിലാന്ന്
പൊന്നാകൊണ്ടാന്നല്ലോ കുഞ്ഞമ്പാട്യേ
ചാത്തു കെടക്കും കെടക്കയുമാണേ
പൊന്നുകൊണ്ടാന്നല്ലോ കുഞ്ഞമ്പാട്യേ...”

ഒരുതരി പൊന്ന് ഓൻ മടക്കിത്തന്നില്ല. അതുപോട്ടെ അതിലേറെ സങ്കടം എന്താണെന്നോ? നാല്പതിനാലാളെ ഓന്റെ കോട്ടയ്ക്കയച്ചു. നാല്പതിനാലെണ്ണത്തിനേം കൊന്നു. നിന്റ്യച്ഛനോട് എയ്‌വട്ടം ഞാൻ സങ്കടം പറഞ്ഞു. അച്ഛൻ ‘ആ’ന്ന് മൂളും.”

അമ്പാടിക്ക് സഹിച്ചില്ല. ഇത്ര കേമനോ രാവാരിച്ചാത്തു? അവൻ ചാടിയെഴുന്നേററു.

“നീ പാണ്ട്യാല, അടങ്ങ്. നമുക്ക് രാവാരിച്ചാത്തുവോട് ഒരു കൈ നോക്കാം.”

“ഹള്ളോ! ന്റെ കുഞ്ഞമ്പാട്യേ, ഇഞ്ഞി ആ ചാത്തുന്റെം ടൂത്ത് പോല്ലേ!”

"അതിരിക്കട്ടെ. ഞാൻ പോയി ചാത്തുന്റെടുത്തുനിന്ന് ഈ പൊന്നൊക്കെ പിരിപ്പിച്ചു കൊണ്ടുവന്നാൽ എന്തു തരും?"

ആമത്ത് അത്ഭുതപ്പെട്ടു. ഇക്കഞ്ഞൻ എന്താ പറയുന്നത്? ഇത്ര ചെറിയ കുഞ്ഞന്റെ ധൈര്യം! ആമത്ത് പറഞ്ഞു.

"ഇത്ത്യാട്ടം പോവരുതേ കുഞ്ഞമ്പാട്യേ
നാല്പത്തിനാലാളെക്കൊന്ന ചാത്തു
ഓന്റെ ഉറുമീക്കിരയാളഞ്ഞി
ഇനിക്കിപ്പളെന്തെങ്കും ബന്നോയെങ്കി
ഇന്റെതന്റാച്ചനേ കുഞ്ഞമ്പാട്യേ
തൂക്ണോട് കൂട്ടിത്തരാക്കമെന്നോ..."

അമ്പാടിയെ രാവാരി ചാത്തുവിന്റെ അടുത്ത് പറഞ്ഞയച്ചെന്നറിഞ്ഞാൽ ഒതേനൻ ആമത്തിനെ തൂക്ണോട് കൂട്ടി തറച്ചു കളയും.

അതൊന്നും അമ്പാടിക്ക് വിഷമമായി തോന്നിയില്ല.

"ഉം പാണ്ട്യാല അടയ്ക്ക്." അമ്പാടി കല്പിച്ചു.

ആമത്ത് പാണ്ട്യാല അടച്ചു. കുഞ്ഞനോടും കൂട്ടി വീട്ടിലേക്ക് നടന്നു. ആമത്തിന്റെ അമ്മ കുഞ്ഞനെ കണ്ടപ്പോൾ ചോദിച്ചു. "ഇതേതാ, ഇക്കഞ്ഞൻ?"

"തച്ചോളി ഒതേനക്കുറുപ്പിന്റെ മോൻ."

ഉമ്മ ഞെട്ടി. ഒതേനക്കുറുപ്പിന്റെ മോനോ?

"എന്തിനാ വന്നത്?"

"രാവാരിച്ചാത്തുന്റെ കോട്ടയ്ക്ക് പോവാൻ."

ഉമ്മ പരിഭ്രമിച്ചു.

"നാല്പത്തിനാലാളെക്കൊന്ന ചാത്തു
കുഞ്ഞനെ കൊല്ലൂലെ കുഞ്ഞാമത്തേ?"

മ്മ, കുഞ്ഞന് ഭക്ഷണം കൊടുത്തു. പുത്തൻ കലത്തിലെ പുത്തനവിലും ഇളനീരും ചീനഭരണിയിൽ സൂക്ഷിച്ചുവെച്ച പഞ്ചസാരയും.

അവൻ അവിലും പഞ്ചസാരയും ഇളനീരും കൂട്ടിക്കുഴച്ചു തിന്നു. മുകളിലേക്കു് നോക്കി. അവിടെ തൂങ്ങിക്കിടക്കുന്ന ഒരു ഉറി. അതു് പിടഞ്ഞുകളിക്കുന്നതായി അവന്നു് തോന്നി.

അമ്പാടിക്കു് ആ ഉറി വേണം. ആമ്മതിനോടു് പറഞ്ഞു. 'ഈ ഉറി എനിക്കു് താ. ഇതുകൊണ്ടു് രാവാരി ചാത്തുവുമാ യൊന്നു പൊരുതണം.' ചാത്തുവിന്റെ അറുത്തിട്ട തല നിലത്തു് നിന്നു പിടയ്ക്കുന്നതു് അമ്പാടി ഭാവനയിൽ കണ്ടു!

ആമ്മതു് ഉറിയെടുത്തു് അമ്പാടിക്കു് കൊടുത്തു. വയറു് നിറയെ ഭക്ഷണം കഴിച്ചു് അമ്പാടി എഴുന്നേറ്റു. ആമ്മതിനോടു് പറഞ്ഞു.

“രാവാരി ചാത്തപ്പനെ കൊന്നില്ലെങ്കിൽ
മടക്കത്തിനിതിലേ വരത്ത്യാമതേ.”

ധീരമായ ശബ്ദം അവന്റെ വായിൽനിന്നുതിർന്നുവീണു. ആമ്മതിന്റെ മുഖത്തു് ഒന്നുകൂടി നോക്കിക്കൊണ്ടു് അവനിറങ്ങി.

അമ്പാടി പെരുങ്ങോളൻ പുഴയുടെ കരയിലെത്തി. കടവു് കടക്കണം. കടത്തുകാരനെ വിളിച്ചു. കടത്തുകാരൻ തോണി കൊണ്ടുവന്നു. അമ്പാടി തോണിയിൽ കയറിയിരുന്നു. പുഴയുടെ നടുക്കെത്തി. കരയിൽ നിന്നു് വളരെ അകന്നിരിക്കുകയാണെന്നു് അമ്പാടിക്കു് തോന്നി. ദിക്കു് പോലും മനസ്സിലാവുന്നില്ല. നാലു ഭാഗത്തേയ്ക്കും കണ്ണോടിച്ചു. അപരിചിതമായ സ്ഥലം. തോണി തുഴയുന്നവനോടു് ചോദിച്ചു.

“അങ്ങു് കാണുന്ന ആ ഗോപുരം ഏതാണു്...?”

“പൊന്മേക്കൊയിലോം.” ഇവിടെ അടുത്തുതന്നെ ഒരു കോയിലോം! അതൊന്നു് കാണണമെന്നു് അമ്പാടിക്കു് തോന്നി.

“തോണി അങ്ങോട്ടേയ്ക്കു് വിടു്.”

തോണിക്കാരൻ അനുസരിച്ചു. അമ്പാടി പടിപ്പുര കടന്നു് കോവിലകത്തെത്തി. പളുങ്കു് പതിച്ച മിനുസമുള്ള മുററം.

"കനകം പോലത്തൊത്ത നായരുട്ടി." ആരോ വിളിച്ചുപറഞ്ഞു.

"നായന്മാരേ, ചെന്നു ചോദിക്കിൻ ഇവൻ എവിട്ടന്നു് വരുന്നെന്നു്? എന്തിനു വന്നെന്നു്?"

അമ്പാടി പറഞ്ഞു.

"വെള്ളത്തിനു് പാരം ദായിച്ചിററു്

കൊയിലോംപടി കാരിവന്നതു് ഞാനേ."

പൊന്ന്യേക്കോവിലകത്തെ തമ്പുരാൻ അമ്പാടിയുടെ വാക്കു് കേട്ടു. അവനെ സൂക്ഷിച്ചുനോക്കി. ഇത്ര ചെറുപ്പത്തിൽ ഉറുമിയും പരിചയുമെടുത്തു് ഇങ്ങോട്ടു കടന്നുവന്നിരിക്കുന്നു. സാമാന്യക്കാരനല്ല. വെറുതെ വിടരുതു് ചതിക്കണം.

"അവന്റെ ഉറുമീം പരിചേം ഇവിടെ വെയ്ക്കാൻ പറയ്." തമ്പുരാൻ കല്പിച്ചു.

"വെള്ളം വേണെങ്കിൽ ഉറുമീം പരിചേം ഇവിടെ വെയ്ക്കണം." കാര്യക്കാരൻ അമ്പാടിയെ അറിയിച്ചു. അമ്പാടിക്കു് ദേഷ്യം വന്നു.

"എന്റെ ഉറുമിയും പരിചയും എന്റെ രാജാവിന്റെ പടിക്കലേ വെയ്ക്കുള്ളൂ. ഇവിട്ടത്തെ പടിക്കൽ വെയ്ക്കില്ല."

"ഹേ, ഈ ചെറുക്കൻ ഇത്ര കേമനോ? അവനോടു് മാളിക കയറി ഇങ്ങോട്ടു് വരാൻ പറ." തമ്പുരാൻ വീണ്ടും കല്പിച്ചു.

മാളിക മുകളിലിരിക്കുന്ന തമ്പുരാന്റെ അടുത്തു് അമ്പാടി ചെന്നു. തമ്പുരാനെ തൊഴുതു.

തമ്പുരാൻ ചോദിച്ചു.

"നീ എവിട്ടന്നാ വരുന്നതു്?"

“കടത്തനാട്ട്ന്ന്.”

“കടത്തനാട്ട് നിന്നോ?”

കേളികേട്ട തച്ചോളി ഒതേനൻെറ നാട്ടിൽ നിന്നൊരു ചെറുക്കൻ. തമ്പുരാൻ എഴുന്നേററു.

“ഏതു തറവാട്ടിലെയാ?”

ആ ചോദ്യം അമ്പാടിക്ക് രസിച്ചില്ല. തറവാട്ടുപേര് പറഞ്ഞുകൊടുത്തില്ല.

“ഒരു ചാത്തോത്ത്യലൻ നായരു് വീട്ടിലാ. പേരു കുങ്കൻ. വീട്ടിൽ ചിലപ്പോൾ തന്നെ വിളിക്കാറുള്ള പേര്” അമ്പാടി പറഞ്ഞുകൊടുത്തു.

“എവിടേയ്ക്കാ കുഞ്ഞിക്കുങ്കാ, പുറപ്പാട്...?”

“രാവാരി ചാത്തുൻെറ കോട്ടയ്ക്ക്...”

രാവാരി ചാത്തുവെന്നു കേട്ടപ്പോൾ തമ്പുരാൻെറ കണ്ണുകൾ വിടർന്നു. നാല്പത്തിനാലാളുകളുടെ തലയറുത്തിട്ട രാവാരി ചാത്തുവിൻെറ അടുത്തേയ്ക്കോ!

“എന്തിനാ അവിടെ പോകുന്നതു്?”

“പണം പിരിപ്പിക്കാൻ.”

ഈ ചെറുക്കന്നു് എന്തോ തകരാറുണ്ടു് എന്നു് തമ്പുരാൻ വിചാരിച്ചു. വാൾപ്പയററും അഭ്യാസമുറകളും അറിയുന്ന എത്രയോ യുവാക്കൾ രാമാരി ചാത്തുവിൻെറ വാളിന്നിരയായിട്ടുണ്ടു്. ഇവനാണെങ്കിൽ ഒരു ചെറിയ കുട്ടി.

എന്തായാലും ഇവനെ വിടരുതു്. ചതിയിൽ കീഴ്പ്പെടുത്തണം. ഈ ചെറുപ്പത്തിലേ അഹങ്കാരിയാവരുതു്.

തമ്പുരാൻ ആലോചിച്ചു. ഇവനെ പിടിച്ചുനിർത്താൻ എന്താണു് വഴി? നിമിഷങ്ങളോളം മൗനം.

“കുങ്കാ, എനക്കൊരു കൊതി.”

"എന്തു കൊതി?"

"നിന്റെ കൂടെ ചൂതു് കളിക്കണംന്നു്."

"അടിയന്നു് ചൂതുകളി അറിഞ്ഞുകൂടാ" കുങ്കൻ വിനീത ഭാവത്തിൽ അറിയിച്ചു. തമ്പുരാൻ കുങ്കനെ നിർബ്ബന്ധിച്ചു. കുങ്കൻ വഴങ്ങി. തന്റെ ചതിയിൽ കുങ്കൻ കുടുങ്ങിക്കൊണ്ടിരിക്കുകയാണെന്നു് തമ്പുരാൻ ആശ്വസിച്ചു.

"ചൂതുകളിക്കു് എന്താണു് പന്തയം?" കുങ്കൻ ചോദിച്ചു.

"ഇഞ്ഞതിന്നിച്ചൂതില് ജയിച്ചോണ്ടാല്
എന്റെ തടികാക്കും പൊൻമോതിരം
ഇന്റെ തടി കാക്കാൻ തന്നേക്കും ഞാൻ
താനിന്നിച്ചൂതില് ജയിച്ചെന്നാല്
ഇന്റെ ഉറുമിവാളെനിക്കു് തരണം."

കുങ്കനു് തൃപ്തിയായില്ല. തടികാക്കാൻ പൊൻമോതിരം കിട്ടിയതുകൊണ്ടായില്ല.

"പിന്നെ എന്തു തരും?"

"ഈ കോയിക്കലൊത്തൊരു കന്നിയുണ്ടു്. അവളെ തരും."

"പോരാ."

കുങ്കന്റെ വാക്കുകളിൽ തമ്പുരാനു് രസം തോന്നി. ഇവനങ്ങേടാ ചൂതുകളിയിൽ ജയിക്കാൻ പോകുന്നു? എന്തു് ദാനം ചെയ്യുന്നതിനും മടിക്കേണ്ട. തുടർന്ന് പലതും കൊടുക്കാമെന്നു് തമ്പുരാൻ ഏററു.

"നാല്പത്തിരണ്ടു് ജന്മപ്പറമ്പു്. എണ്ണായിരം വിത്തിന്റെ കൃഷിനിലം."

ചൂതു് നിരത്തി. തമ്പുരാൻ അടുത്തിരുന്നു. കുങ്കൻ കുലുങ്ങി ചിരിച്ചു. കളി തുടങ്ങി.

കുങ്കൻ തമ്പുരാനെ തോല്പിച്ചു. ഏഴു് കളം ചൂതിൽ കുങ്കൻ ജയിച്ചു.

ഇതെന്തു കഥ! തമ്പുരാൻെറ തല കറങ്ങി. ചൂളം കുരവും എടുത്തുകൊണ്ടുപോകാൻ. തമ്പുരാൻ തിടുക്കം കൂട്ടി. കുങ്കൻ പറഞ്ഞു.

"പറഞ്ഞതു് എനിക്കു് കിട്ടണം."

തമ്പുരാൻെറ ചിന്തയ്ക്കു് ചൂടുപിടിച്ചു. അദ്ദേഹം മറുപടി പറഞ്ഞു.

"നീ, രാവാരി ചാത്തുള്ളൻെറ കോട്ടയ്ക്കു് പോയി ഇതിലെ മടങ്ങി വാ."

കുങ്കന്നു ദേഷ്യം വന്നു.

"അങ്ങനെ മുമ്പു് പറഞ്ഞിട്ടുണ്ടോ?

വെപ്പ്രത്തു് കിട്ടേണം നാട്ടു് വായിച്ചേ!

പോറപാൻ ഞങ്ങക്കേണ്ടു് നാട്ടു് വായിച്ചേ?"

തമ്പുരാനെ പിടിച്ചു നിർത്തുന്നതുപോലെ കുങ്കൻ പറഞ്ഞു.

തമ്പുരാൻ മോതിരമൂരി കുങ്കൻെറ മുമ്പിലെറിഞ്ഞു. പോകാൻ തിടുക്കം കൂട്ടി. കുങ്കൻ അനുവദിച്ചില്ല.

"വാഗ്ദാനം ചെയ്തതു് മുഴുവൻ കിട്ടണം. അല്ലെങ്കിൽ അടിയൻ ഇവിടുത്തെ കോണിയിറങ്ങൂല."

തമ്പുരാൻ കുഴങ്ങി. എന്തൊരു വയ്യാവേലി! ദാഹത്തിനു വെള്ളം കൊടുത്തു വിട്ടാൽ മതിയായിരുന്നു.

മാളികയിൽ പൊന്നൂഞ്ഞാലാടിക്കൊണ്ടിരുന്ന കുഞ്ഞികന്നിയെ തമ്പുരാൻ വിളിച്ചു. കന്നി താഴത്തു വന്നു. അവളെ കുങ്കൻെറ ഇടതുഭാഗത്തു് നിർത്തി.

അതുകൊണ്ടും കുങ്കൻ തൃപ്തിപ്പെട്ടില്ല.

എണ്ണായിരം വിത്തിൻെറ ജന്മനിലം, നാല്പത്തിരണ്ടു് പറമ്പു്. എല്ലാം ഉടൻ തരണം.

ഇവൻ ധീരൻ തന്നെ. ഇവനോടു് കളിച്ചാൽ ആവില്ലെന്നു് തമ്പുരാനു് ബോദ്ധ്യം വന്നു. ജന്മനിലത്തിൻേറയും പറമ്പിൻേറയും രേഖകൾ കൊണ്ടുവന്നു് കുങ്കൻെറ മുമ്പിലെറിഞ്ഞു.

പിന്നെ പതിനെട്ട് ചെപ്പുകുടത്തിൽ പൊന്ന്. ഇനിയൊന്നും അവിടെ ബാക്കിയില്ല.

ഇനി ആൎക്കുവേണ്ടി ജീവിക്കണം? എന്തിനുവേണ്ടി ജീവിക്കണം? തമ്പുരാനും കെട്ടിലമ്മയും കുട്ടികളും പടിയിറങ്ങി നടന്നു. കെട്ടിലമ്മയുടെ കണ്ണീർത്തുള്ളികൾ തിരുമുറ്റത്ത് അടൎന്നുവീണു.

കുങ്കൻ, കന്നിയെ മാണികമുകളിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയി. അവളോട് പറഞ്ഞു.

"ഞാൻ, രാവാരി ചാത്തുന്റെ കോട്ടയ്ക്ക് പോകുന്നു."

"രാവാരി ചാത്തെത്തന്നെ കൊന്നില്ലെങ്കിൽ
മടക്കത്തിന്നില്ലെ വരട്ടെ കന്ന്യേ."

അവൻ രാവാരി ചാത്തുവിന്റെ കോട്ടയിലെത്തി. കോട്ടയുടെ എല്ലാ ഭാഗവും നടന്നുകണ്ടു.

"മുക്കാതം കോട്ട ഇരുമ്പായി കോട്ട
കാക്കാതം കോട്ടയോ ചെമ്പായികൊണ്ട്
ഏഴ്നെലകായല് നെരത്തീക്ക്ണ്ട്
കായലിലൊക്കെ പൊടിച്ചുകൂടി
ഇല്ലിക്കെട്ടൊക്കെ പടന്നുകൂടി."

അമ്പാടി ഉറുമി വീശി. കായലും കാട്ടുപടലുകളും വെത്തിനീക്കി.

"ഹ്...ശേ....ഛ്....ശേ......" ഉറുമി വീശുന്ന ശബ്ദം കാവൽക്കാർ ഞെട്ടി. "ആര്?"

"ഒരു കുട്ടി" ഒരു കാവൽക്കാരൻ വിളിച്ചുപറഞ്ഞു.

"അസമയത്ത് കോട്ടയിൽ കടന്നുവരാൻ കുട്ടി ധൈൎയ്യപ്പെട്ടുകയോ?"

"അവന്റെ തലയറുക്ക്." കാവൽക്കാർ ഓടിച്ചെന്നു.

"ഠേ—ഠേ—" വാൾത്തല ഉരസുന്ന ശബ്ദം.

"അയ്യോ! അമ്മേ!" നിലവിളി. തലകൾ അററുവീണു പിടഞ്ഞു. രക്തം ധാരധാരയായൊഴുകി.

ചാത്തു അകത്തു നിന്നു് ഓടിവന്നു. കാവൽക്കാരുടെ തലകൾ നിലത്തുവീണു പിടയുന്നു. ചാത്തു ഞെട്ടി.

രക്തമൊഴുകുന്ന ഉറുമി ഉയർത്തിപ്പിടിച്ചുകൊണ്ടു് അമ്പാടി നിന്നു. രാവാരി ചാത്തു അമ്പാടിയുടെ മുഖത്തുററുനോക്കി.

"പേടിപ്പിക്കണ്ട." പുച്ഛരസത്തിൽ അമ്പാടി പറഞ്ഞു.

"എന്തിനു വന്നു?", ചാത്തു അട്ടഹസിച്ചു.

"വള്ളില്ലപ്പീട്യേൽ ആമതിന്റെ പാട്ട് പിരിപ്പിക്കാൻ."

"പാട്ട് പിരിപ്പിക്കാനോ? നീയ്യോ? ഈ അസമയത്തു്"

"ഞാൻ തന്നെ—"

ചാത്തു, ഉറയിൽനിന്നു് ഉറുമി വലിച്ചു.

"നാല്പത്തിനാലു് തലയറുത്തിട്ട ഉറുമിയല്ലേ—? അതു് വലിച്ചെടുക്കേണ്ട"—

ചാത്തുവിന്റെ കണ്ണുകൾ തിളങ്ങി. അയാൾ ഉറുമി വീശി

അമ്പാടി കൈമെയ് മറന്നു പൊരുതി.

"ഛേര—ശ്—ഛേര—ശ്—" ജാലകവും വാതിൽപ്പൊളികളും തകർന്നു വീണു. ഇടവും വലവും മാറി നിന്നു് പതുങ്ങിയിരുന്നുകൊണ്ടു് അത്ഭുതകരമായ രീതിയിൽ അമ്പാടി പൊരുതി. അമ്പാടിയും ഉറുമിയും വായുവിലൂടെ പാറുന്നു.

ചാത്തു തളർന്നു. മുറിവേററ ചാത്തുവിന്റെ ശരീരത്തിൽനിന്നു് രക്തമൊഴുകി. ഉറുമി അമ്പാടിയുടെ കാല്ക്കൽ വെച്ചു. ചാത്തു കീഴടങ്ങി. നാല്പത്തിനാലു് അങ്കവീരന്മാരുടെ തലയറുത്ത രാവാരി ചാത്തു അമ്പാടിയെ കൗതുകത്തോടെ നോക്കിനിന്നു.

ഒരു സാമ്രാജ്യം പിടിച്ചടക്കിയ രാജാവിന്റെ ഭാവത്തിൽ അമ്പാടി തലയുയർത്തി നിന്നു. വള്ളില്ലപ്പീട്യേൽ ആമതിന്റെ

പൊന്നും മററു വസ്തുക്കളും ചാക്കിൽ നിറച്ചുകെട്ടി. ചുമട്ടുകാരെ കൊണ്ടെടുപ്പിച്ചു കൈ വീശി നടന്നു. രക്തം പുരണ്ട മൺതരികളിലൂടെ നടന്നുനീങ്ങുന്ന ആ കുതിരക്കാലടികളെ നോക്കി ചാത്തു നെടുവീർപ്പിട്ടു.

---

## ആയിരം ചക്കയുള്ള പിലാവ്

സൂര്യനുദിച്ചു. മുററത്തും പറമ്പിലും പൊൻതരികൾ ചിതറി വീണു. പുൽത്തലപ്പുകളിൽ മഞ്ഞിൻതുള്ളികൾ മിന്നി.

രാമത്തു് കോവിലകത്തെ ചാപ്പൻതമ്പുരാൻ ഉറക്കമുണർന്നു- കണ്ണുതിരുമ്മിയെഴുന്നേററു. നിത്യകർമ്മങ്ങൾ കഴിച്ചു. കോലായിൽ വന്നു. കാര്യസ്ഥനെ നീട്ടിവിളിച്ചു.

"കാര്യക്കാരാ......"

"ഓ......"

"നീ പോയി ചരുവത്തു് ശങ്കരനാശാരിയോടു് ഇവിടം വരെ വരാൻ പറയു." കാര്യസ്ഥൻ അനുസരിച്ചു.

തമ്പുരാൻ കോലായിലൂടെ അങ്ങോട്ടുമിങ്ങോട്ടും നടന്നു. മനസ്സിൽ എന്തെല്ലാമോ ചിന്തകൾ എരിയുന്നു.

കുറേ ദിവസമായി ആലോചിക്കാൻ തുടങ്ങിയിട്ടു്. പുതുതായി പണിയാനുദ്ദേശിക്കുന്ന അമ്പലത്തെപ്പററി. അമ്പലം പണികഴിപ്പിച്ചാൽ തനിക്കു് മാന്യത കൂടും. ഈശ്വരാനുഗ്രഹമുണ്ടാകും. കുടുംബത്തിന്റെ ഐശ്വര്യം വർദ്ധിക്കും.

അമ്പലത്തിന്നു് കുററിയടിക്കാനാണു് ആശാരിയെ വരുത്തുന്നതു്. കാര്യസ്ഥൻ ചരുവത്തു് ശങ്കരനാശാരിയുടെ വീട്ടിലെത്തി. ആശാരിയോടു പറഞ്ഞു.

MUNAWIRUL ISLAM HIGH SCHOOL
Date..........
ERNAKULAM.

“ശങ്കരനാശാരീ,—രാമത്തെ തമ്പുരാൻ പറഞ്ഞിട്ടുവന്നതാന്നീ വേഗം അങ്ങോട്ടു ചെല്ലണം.”

രാമത്തെ തമ്പുരാൻ ചൊല്ലിയയക്കുകയോ? ആശാരി അത്ഭുതപ്പെട്ടു. ഉടൻ ഒരുങ്ങി. പുറപ്പെട്ടു.

“മാടം തൊറന്നു് മഴവെട്ടത്തു.
കൂടം തൊറന്നിറങ്ങിയെട്ടത്തു.”

ആശാരി കാര്യസ്ഥന്റെ കൂടെ നടന്നു.

അവർ രാമത്തെ കോവിലകത്തെത്തി ആശാരി തമ്പുരാന്റെ മുമ്പിൽ തലകുനിച്ചു നിന്നു.

“ശങ്കരാ,—മറ്റൊന്നിനുമല്ല നിന്നെ വിളിപ്പിച്ചതു്...... രാമത്തു് മീത്തൽപുളിയക്കോട്ടെന്ന പറമ്പിൽ ഒരമ്പലം പണിയണം. അതിന്നു് പററിയ സ്ഥലം നോക്കി കുററിയടിക്കണം.”

നാഴിയിൽ നിറച്ചുവെച്ച അരിയും അഞ്ചുതിരിയിട്ട നിലവിളക്കും തമ്പുരാൻ പുളിയക്കോട്ടേക്കെടുപ്പിച്ചു. ശങ്കരനാശാരി പറമ്പു് മുഴുവൻ നടന്നുകണ്ടു. മനസ്സിൽ കണക്കുകൂട്ടി. തമ്പുരാനോടു് പറഞ്ഞു.

രാമത്തെ ഇമയിലെ തമ്പുരാനേ!
കുററി തറച്ചു് താളം കേക്കുന്നേരം
മുഹൂർത്തം മൂന്നു് വെടി വെയ്ക്കണം
മുഹൂർത്തം കൂക്കിംവിളിപ്പിക്കണം.”

പറഞ്ഞതുപോലെ തമ്പുരാൻ ചെയ്യിച്ചു. കുററിയടിക്കൽ കർമ്മം നടന്നു. എല്ലാവരും കോവിലകത്തെ പൂമുഖത്തേക്കു് തിരിച്ചുവന്നു. തമ്പുരാൻ പതിനാറു് വെള്ളിപ്പണമെടുത്തു് ആശാരിക്കു് കൊടുത്തു.

ഇനി അമ്പലപ്പണി ആരംഭിക്കണം. മരം വേണം. ഏററവും നല്ല പിലാവു് തന്നെയാണാവശ്യം. അതെവിടെ കിട്ടും? കുറക്കാട്ടെ എട്ടൻ കുറപ്പോടു് ചോദിക്കുക തന്നെ.

അനുജൻതമ്പുരാൻ കുറകൊട്ടെത്തി. ഏട്ടൻകുറുപ്പിനെ മുഖം കാണിച്ചു.

"ഞാൻ അമ്പലപ്പുണികക്ക് കുറി തറപ്പിച്ചു."

"നന്നായി" ഏട്ടൻകുറുപ്പ് അഭിപ്രായപ്പെട്ടു.

"നല്ല കാതലുള്ള കുറേ പിലാവു് വേണം. അതിനാ ഞാനിങ്ങോട്ട് വന്നതു്—"

ഏട്ടൻകുറുപ്പ് ആലോചിച്ചു മറുപടി പറഞ്ഞു.

"കുറകൊട്ടു് വക പറമ്പിലൊന്നും കാതലുള്ള പിലാവില്ല. എല്ലാം മുറിച്ചൊഴിച്ചു."

അനുജൻ തമ്പുരാന്നു് തൃപ്തിയായില്ല. ഏട്ടനോട്ട് പറഞ്ഞു.

"ഞാനൊരു പിലാവു് കണ്ടുവെച്ചിററ്ണ്ട്."

"എവിടെ?"

"പുത്തൻതെരുവിൽ കല്ലുംപുറത്തെ മുററത്തു്."

പുത്തൻതെരുവിൽ കുറകൊട്ടെ വക പറമ്പുകളുണ്ടു്. നാലായിരത്തിനാന്നൂററിനാല്പതു് പറമ്പുകൾ. രാമത്തെ ചാപ്പൻ തമ്പുരാൻ മുമ്പു് തന്നെ കണ്ണുവെച്ചിരുന്നതാണു്.

"പുത്തൻ തെരുവിൽ ഒരു കുഞ്ഞ്യനനന്തനുണ്ടു്. അവൻ സമ്മതിച്ചാൽ പിലാവു് മുറിക്കാം."

രാമത്തെ ചാപ്പൻതമ്പുരാൻ പുത്തൻതെരുവിലേക്കു് നടന്നു. തെരുവിലെ ചാലിയർ അത്ഭുതപ്പെട്ടു. തമ്പുരാൻ തെരുവിൽ എഴുന്നള്ളുകയോ?

തമ്പുരാനെ കാണേണ്ട താമസം, അവർ എഴുന്നേററു് ആചാരം ചെയ്തു.

നടന്നു് നടന്നു തമ്പുരാൻ ചങ്ങാരോൻ അനന്തൻെറ വീട്ടിലെത്തി.

തമ്പുരാനെ അനന്തൻ സ്വീകരിച്ചു് കാസലയിലിരുത്തി.

"കെട്ടോടെ വെത്തില കൊണ്ടുവെച്ചു്

ചൂട്ട്യോടെ പോയില കൊണ്ടവെച്ച്
മോതിരക്കയ്യാലെ ബായും പൊത്തി
ചോദിക്കുന്നോമനക്കത്ത്യനന്തൻ."
"അങ്ങ്ന്ന് തെരുവിൽ എഴുന്നള്ള്യത്?"

തമ്പുരാൻ തന്റെ ഉദ്ദേശം വിവരിച്ചു.

"അനന്താ, ഒരു കാര്യോണ്ട്" പറഞ്ഞുതീരുന്നതിനുമുമ്പ് തമ്പുരാൻ മറക്കിത്തുപ്പി.

"ഓ!—"

"കല്ലംപുറത്തെ മുറ്റത്ത് ഒരു അത്തിവരിക്കയില്ല്യേ?"

"ഉണ്ട്."

"അത് ഞാൻ മുറിപ്പിക്കട്ടെ?"

അനന്തൻ വിഷമത്തിലായി. ആ പിലാവ് മുറിച്ചാൽ ഉണ്ടാവുന്ന നഷ്ടം വളരെയധികമാണ്. തമ്പുരാനായാലും കാര്യം പറയാതിരുന്നു കൂടാ. ആയിരക്കണക്കിൽ ചക്കയുണ്ടാവുന്ന പിലാവാണ്.

"കൊറച്ച് പിരിഞ്ഞാലൊരു രണ്ടായിരം
അതികം പിരിഞ്ഞാലൊരു നാലായിരം"

ഗണപതിക്ക് നിവേദിച്ച് ബാക്കിയുണ്ടാവുന്ന ചക്ക മുഴുവനും നാല്പത്തിനാല് തെരു കുടികളിലും എത്തിക്കാം. തെരുവിലെ നാല്പത്തിനാല് കുടുംബങ്ങളും ഈ ചക്കകൊണ്ട് നാള് കഴിക്കുന്നു. അങ്ങനെയുള്ള പിലാവ് തമ്പുരാൻ മുറിപ്പിച്ചു കൊണ്ടുപോയാൽ അവരുടെ ഗതിയെന്താവും?

ചാപ്പൻതമ്പുരാൻ വിട്ടില്ല. എങ്ങനെയെങ്കിലും പിലാവ് മുറിക്കുക തന്നെ വേണം. ഇത്രയും കാതലുള്ള ഒരു പിലാവ് വേറെ എവിടെനിന്നും കിട്ടുകയില്ല. തമ്പുരാൻ ആണയിട്ടു പറഞ്ഞു.

"നിന്നാണേ അനന്താ, കുറക്കാട്ടുകാരുടെ പറമ്പിൽ ഇതു പോലുള്ള ഒരൊററ പിലാവുമില്ല."

എത്രതന്നെ പറഞ്ഞിട്ടും അനന്തന്ന് സമ്മതമായില്ല. അനന്തൻ പറഞ്ഞു.

"ഞാൻ പണം എരന്ന് വാങ്ങി കേശൻമലയ്ക്ക് പോകാം, നല്ല ഒന്നാന്തരം മരം വെട്ടിയിറക്കാം."

"എന്നിട്ടോ?" തമ്പുരാൻ ചോദിച്ചു.

മഴക്കാരെ വിളിച്ചു്, വെട്ടിയിട്ടുന്ന മരം ചെത്തിക്കാം. ചെത്തിക്കഴിച്ചതൊക്കെ വലിപ്പിച്ചു് കോട്ടപ്പുറയെത്തിക്കാം. അവിടുന്നു് മരം വലിപ്പിക്കാൻ കറുകാട്ടുന്നു് ആനയെ അയപ്പിക്കണം."

തമ്പുരാൻ യാത്ര പറഞ്ഞു പിരിഞ്ഞു.

തമ്പുരാൻ കറുകാട്ടു് താഴെയെത്തി. അവിടെ അലക്കുകാരനായ മണ്ണാനെ കണ്ടു. കരിങ്കല്ലിൽ തുണിയടിച്ചുകൊണ്ടിരുന്ന മണ്ണാൻ ചാപ്പൻതമ്പുരാനെ കണ്ടപ്പോൾ തലയിൽക്കെട്ടഴിച്ചു വണങ്ങി.

തമ്പുരാൻ പുത്തൻ തെരുവിൽ പിലാവിന്നു പോയ കഥ എങ്ങനെയോ മണ്ണാൻ അറിഞ്ഞിരുന്നു. അതുകൊണ്ടു് മണ്ണാൻ ചോദിച്ചു.

"പുത്തൻതെരുവിലെ പിലാവു് മുറിച്ചോ?"

"ചങ്ങാരൻ അനന്തൻ കിഴക്കൻ മലയ്ക്കു് പോയി പിലാവു് മുറിപ്പിച്ചു തരാമെന്നേററിട്ടുണ്ടു്. അതുകൊണ്ടു് പുത്തൻതെരുവിലെ പിലാവു് വേണ്ടെന്നു വെച്ചു."

ഇതുകേട്ടു് മണ്ണാൻ പറഞ്ഞു.

"പുത്തൻ തെരോത്ത ചാല്യേമ്പറവാക്കു് ഒട്ടും വിശ്വസിക്കണ്ട. ഒരിക്കലും ഓലു് പറഞ്ഞതു് പോലെ ചെയ്യിക്കില്ല."

തമ്പുരാന്റെ മനസ്സിളകി. അനന്തൻ പറഞ്ഞതു് വിശ്വസിച്ചുകൂടാ. മണ്ണാൻ പറഞ്ഞതിൽ കാര്യമുണ്ടു്.

ആരുടെയും അനുവാദം കൂടാതെ പുത്തൻതെരുവിലെ പിലാവു് മുറിക്കാൻ തമ്പുരാൻ തീരുമാനിച്ചു. പത്തുതൊത്ത യോതെത കാര്യക്കാരനെ വിളിച്ചു.

"കാൎയ്യക്കാരാ!—"

"ഓ!"—

"മഴക്കാരേയും തിയ്യരേയും വിളിക്ക്—"

മഴക്കാരും തിയ്യരും വന്നു. തിയ്യരോട് തമ്പുരാൻ കല്പിച്ചു. "നിങ്ങൾ ഉടൻ പുത്തൻതെരുവത്ത് പോണം. കല്ലമ്പൊറത്ത് മിറ്റത്ത് ഒരത്തിവരിക്കയുണ്ട്. അത് ഇന്നു തന്നെ വെട്ടിമറിക്കണം."

മഴക്കാരും തിയ്യരും കല്പന അനുസരിച്ചു. മഴുവും കോടാലിയുമായി അവർ പിലാവിന്റെ അടുത്തേക്ക് നീങ്ങി. അപ്പോൾ തെരുവിലെ സ്ഥിതിയോ?

"ചാല്യത്തൊളും പിള്ളറും കീഞ്ഞോള്ന്ന്
ചാല്യറം ചെന്ന് വളഞ്ഞിട്ടല്ലോ.
* അയ്യംവിളിച്ചും പറയുന്നല്ലോ
പിലാവ് കയിച്ചീക്കിക്കൊത്തറതല്ലോ."

എല്ലാവരും ചേൎന്ന് തടുത്തു: "പിലാവ് കൊത്തരുത്" അമ്മമാരും കുട്ടികളും ഉച്ചത്തിൽ നിലവിളിച്ചു. തമ്പുരാൻ അലറിക്കൊണ്ട് കല്പിച്ചു.

"പുത്തൻതെരുവത്തെ ചാല്യേത്ത്യളേ
പിലാവ് മെരട്ട്ന്നം പോയില്ലേങ്കി
പിലാമ്മോട് കൂട്ടിത്തറയ്ക്കും ഞാനേ
പേടിച്ച് വിറക്ക്ന്നച്ചാല്യേത്ത്യള്."

ഭീകരമായ ഒരു രംഗം. അനന്തൻ സംഭവസ്ഥലത്തില്ലായിരുന്നു. കൂട്ടക്കരച്ചിൽ കണക്കിലെടുക്കാതെ മഴക്കാർ പിലാവിന്റെ കടയ്ക്ക് ആഞ്ഞുവെട്ടി. ഒടുവിൽ

"കരഞ്ഞ് വിളിച്ചുപ്പിലാവ് വീണു."

മണ്ഡപത്തിന്റെ ഒരു ഭാഗം ഇടിഞ്ഞു. ചിറയുടെ ഒരു ഭാഗവും. ചളി എല്ലാ ഭാഗത്തേക്കും തെറിച്ചു.

ചാലിയരും ചാലിയത്തികളും ചാക്കിൽ ചക്കവൊരി നിറച്ചു. ചക്കയും ചാക്കും തലയിൽവെച്ചു. എല്ലാവരും നിലവിളി കൂട്ടിക്കൊണ്ട് കുറുക്കാട്ടേയ്ക്കു ചെന്നു. ചക്കയും ചാക്കും ആ തിരുമുററത്തിറക്കി വെച്ചു.

കുറുക്കാട്ടെ കുറുപ്പിനോട് അവർ സങ്കടമുണർത്തിച്ചു. രാമത്തെ തമ്പുരാനും കുറുക്കാട്ടെ കുറുപ്പും ബന്ധുക്കളാണ്. പക്ഷെ കുറുപ്പ് ചാലിയരോട് പറഞ്ഞു.

“ഞാൻ പറഞ്ഞാലൊന്നും ചാപ്പൻ അനുസരിക്കില്ല. പിന്നെ എന്തു ചെയ്യും?”

നിരാശരായ ചാലിയർ ചക്കയും തലയിലേററി തിരിച്ചുപോന്നു.

വടകരയിൽനിന്ന് പരുത്തിയും നൂലുമായി മടങ്ങുന്ന അനന്തൻ ഈ കാഴ്ച കണ്ടു. ഇതെന്തു കഥ? തലയിലുള്ള പരുത്തിയും ചാക്കും അയാൾ വലിച്ചെറിഞ്ഞു.

ചക്കയും ചാക്കും വാങ്ങി അനന്തൻ ഓടി കോടതിമുററത്തെത്തി. ചക്കയും ചാക്കും കോടതിമുററത്തിട്ട് ഉച്ചത്തിൽ നിലവിളിച്ചു. നിലവിളി കേട്ട താലൂക്കെജമാനൻ ചോദിച്ചു.

“പാറാവിന് നിന്നോലെ ചിപ്പായ്യേളേ!

എന്തൊരലനെലകേക്ക്ന്നത്?”

പുറത്തിറങ്ങി വിവരമറിയാൻ യജമാനൻ കല്പിച്ചു. ശിപ്പായിമാർ ചക്കയും ചാക്കും കണ്ടു. അവർ യജമാനനോട് പറഞ്ഞു. “പുത്തൻതെരുവിലെ ചാലിയർ—” റിപ്പോർട്ടെഴുതി ശിപ്പായികൾ യജമാനന്ന് സമർപ്പിച്ചു.

യജമാനൻ പുറത്തിറങ്ങി. അന്വേഷിച്ചു. രാമത്തെ ചാപ്പൻ തമ്പുരാനെക്കുറിച്ച് പരാതി കിട്ടി.

യജമാനൻ കല്പിച്ചു.

“രാമത്തെ ചാപ്പൻതമ്പുരാനെ വിളിച്ചുകൊണ്ടു വരിൻ” കാവൽക്കാരായ ശിപ്പായികൾ ഓടി. രാമത്ത് ചെന്നു. ചാപ്പനെ

വിളിച്ചു. പക്ഷെ ചാപ്പൻ അവിടെ ഉണ്ടായിരുന്നില്ല. എങ്ങിനെയെങ്കിലും ചാപ്പനെ തെരഞ്ഞു പിടിക്കണം.

ശിപ്പായികൾ മടങ്ങി. കുറക്കാട്ടു താഴെ എത്തിയപ്പോൾ ചാപ്പനെ കണ്ടു. ശിപ്പായികൾ പറഞ്ഞു.

"പിടിപിടി ചാപ്പനെ പിടിച്ചോളീനേ!

അപ്പോൾ ചാപ്പൻതമ്പുരാൻ പറഞ്ഞു:"

"പാറാവിന് നിന്നോലെ ചിപ്പാശ്യേളേ

എന്നയിപ്പിങ്ങള് പിടിച്ചെങ്കില്

തിരിഞ്ഞു് ഞാമ്പാളെച്ചാണ്ടു് കൊത്തച്ചേള്ളൂ.

ഇതു പറഞ്ഞു് ചാപ്പൻ രാമത്തെ കോവിലകത്തേയ്ക്കു് വലിഞ്ഞുനടന്നു. ശിപ്പായികൾ കയ്യൂക്കിന് മുതിർന്നില്ല.

അവരും ചാപ്പൻതമ്പുരാനെ പിൻതുടർന്നു് രാമത്തെത്തി. മൎയ്യാദയ്ക്കു അവർ പറഞ്ഞു.

"ചാപ്പാ, നിങ്ങൾ വടകര ചെല്ലണമെന്നു് യജമാനൻ കല്പിച്ചിരിക്കുന്നു." ചാപ്പനു് കോപം വന്നു.

"ഞാനാരാന്നറിയോപ്പാ? രാമത്തെളമയിലെ നാട്ടുവാഴി. നിങ്ങളുടെ യജമാനൻ ആരാണെന്നെനിക്കറിയാം. ഊരാളി രാമൻ. ഊരാളി രാമൻ വിളിച്ചാൽ നാട്ടുവാഴി പോവുകയില്ല."

ശിപ്പായികൾ റിപ്പോർട്ടെഴുതിയെടുത്തു. യജമാനനെ കാണിച്ചു. റിപ്പോർട്ടു് കണ്ട യജമാനൻ കോപിച്ചുവിറച്ചു:

"ആ—ഹാ! അവൻ ഇത്ര കേമനോ? നാലാൾ പോയി അവനെ പിടിച്ചുകെട്ടിക്കൊണ്ടു വരിൻ..."

യജമാനന്റെ കല്പന ധിക്കരിക്കാൻ വയ്യ. ചാപ്പൻ എത്ര കേമനായാലും അവനെ പിടിച്ചുകെട്ടി കൊണ്ടുവരിക തന്നെ.

നാലു് ശിപ്പായികൾ ചാപ്പന്റെ കോവിലകത്തേയ്ക്കോടി.

"നിങ്ങൾ വടകരയ്ക്കു ചെല്ലാൻ യജമാനൻ കല്പിച്ചിരിക്കുന്നു."

എന്നു് ശിപ്പായി പറഞ്ഞു. ചാപ്പൻ പഴയ മറുപടി തന്നെ ആവർത്തിച്ചു.

"ഉത്തരാളി രാമൻ വിളിച്ചേടത്തു് ഞാൻ വരില്ല. ഞാൻ ഇവിടത്തെ നാട്ടുവാഴിയാണു്. നിങ്ങളുടെ യജമാനന്റെ അമ്മ പെങ്ങന്മാർ ആരാണെന്നെനിക്കറിയാം. പാലു് വിററു് ജീവിക്കുന്ന എരപ്പാളികൾ. അങ്ങനെയുള്ള ഒരു എരപ്പാളിയുടെ അടുത്തു് ഞാനില്ല. വേഗം പടിയിറങ്ങി പോയ്ക്കോളണം."

ശിപ്പായികൾ തരിച്ചുനിന്നു. വീണ്ടും അവർ റിപ്പോർട്ടെഴുതി യജമാനനു് സമർപ്പിച്ചു.

യജമാനൻ ചായ കുടിച്ചുകൊണ്ടിരിക്കയായിരുന്നു. ദേഷ്യം സഹിക്ക വയ്യാതെ ചായ ഗ്ലാസു് മേശമേൽ എറിഞ്ഞുടച്ചു. എന്നിട്ടു് വീണ്ടും കല്പിച്ചു.

"നിങ്ങൾ എട്ടാൾ പോയി ചാപ്പനെ പിടിച്ചു് വരിഞ്ഞു കെട്ടി കൊണ്ടുവരിൻ."

എട്ടാളുകൾ ഉടൻ ഇറങ്ങി പുറപ്പെട്ടു. അവർ രാമത്തെത്തി. ചാപ്പനെ കണ്ടു.

ചാപ്പനു് കാര്യം മനസ്സിലായി. ഇത്തവണ എട്ടുപേരാണു് വന്നിരിക്കുന്നതു്. പിടിച്ചുകെട്ടാൻ ഒരുങ്ങിക്കൊണ്ടു തന്നെയാണു്.

ചാപ്പൻ ചോദിച്ചു.

"എന്തിനു് വന്നു——?"

"യജമാനൻ കല്പിച്ചിട്ടു്——"

ചാപ്പൻ പരിഹാസസ്വരത്തിൽ പറഞ്ഞു.

"നിങ്ങടെ യജമാനനോടു് മഴവെട്ടത്തു് വരാൻ പറ. അമ്പലപ്പണിക്കു് കല്ലു് ചെത്തിക്കെട്ടാൻ."

ശിപ്പായികൾ പേടിച്ചു. നിറഞ്ഞ പരിഹാസം!

അവർ തിരിച്ചുപോയി. യജമാനനു് റിപ്പോർട്ടെഴുതിക്കൊടുത്തു.

യജമാനനു് വിഷമം തോന്നി. ഇനി എങ്ങനെ ഇവിടെ ജോലി തുടരും...? തല കറങ്ങുന്നതുപോലെ അയാൾക്കു തോന്നി.

യജമാനൻ വീണ്ടും ശിപ്പായികളെ വിളിച്ചു.

"നിങ്ങൾ തലശ്ശേരിക്കോട്ടയ്ക്കു് കത്തെഴുതു്. അവിടെനിന്നു് ശിപ്പായികൾ വരട്ടെ...."

തലശ്ശേരിക്കോട്ടയ്ക്കു് കത്തെഴുതി. അവിടെനിന്നു് ശിപ്പായികൾ വന്നു. ചാപ്പനെ പിടിച്ചുകെട്ടി കൊണ്ടുവരാൻ അവർ പുറപ്പെട്ടു. ദുഃഖിതനായിരിക്കുന്ന യജമാനനോടു് അവർ പറഞ്ഞു.

"ഞങ്ങൾക്കു് ചാപ്പനെ പിടിക്കാൻ കഴിഞ്ഞില്ലെങ്കിൽ വേഗം തിരിച്ചുവന്നു് പട്ടാളത്തെ ഇറക്കും. തീർച്ച."

യജമാനനു് ആശ്വാസമായി. അവർ ചൂളം വിളിച്ചുകൊണ്ടു് രാമത്തു് കോവിലകത്തു് കടന്നു. ആരോ വരുന്നുണ്ടെന്നു് ചാപ്പനു് മനസ്സിലായി. കാര്യം അപകടത്തിലായേക്കും.

ചാപ്പൻ ഒളിക്കാൻ വട്ടംകൂട്ടി. ഭാര്യയോടു് വിളിച്ചുപറഞ്ഞു. "എന്നെ അന്വേഷിച്ചു് വല്ലവരും വന്നാൽ, ഞാൻ പൂക്കോട്ടു് പോയെന്നു പറയണം...."

കല്ലറ തുറന്നു് ചാപ്പൻ അതിനുള്ളിൽ ഒളിച്ചു. ശിപ്പായികൾ ചാപ്പന്റെ ഭാര്യയോടു് ചോദിച്ചു.

"ചാപ്പനെവിടെ...?"

"എടച്ചേരി പൂക്കോട്ടു് പോയി."

ഇതു് കളവാണെന്നു് ശിപ്പായികൾ മനസ്സിലാക്കി. അവർ പറഞ്ഞു. "കളവു് പറഞ്ഞാൽ നിങ്ങളെ പിടിച്ചുകെട്ടിക്കൊണ്ടു പോവും." അവർ പരിഭ്രമിച്ചു.

ശിപ്പായികൾ കല്പിച്ചു.

"തുറക്കു, ആ കല്ലറവാതിൽ ഇല്ലെങ്കിൽ ഞങ്ങളതു് കുത്തിപ്പൊളിക്കും—"

ചാപ്പൻ കല്ലറയ്ക്കുള്ളിൽനിന്നു് വിളിച്ചുപറഞ്ഞു.

"കുഞ്ഞിമ്മാതേയാ,—നീ എടച്ചേരി പൂക്കോട്ടു് പോയ്ക്കോ— അല്ലെങ്കിൽ കുറക്കാട്ടു് ഇനി രക്ഷയില്ല."

ശിപ്പായികൾ കല്ലറക്കോലായിൽ കയറി. മാത്തു അകത്തേക്ക ഓടിപ്പോയി.

ശിപ്പായികൾ കല്ലറയ്ക്കകത്തുള്ള ചാപ്പന്റെ കുടുമക്കെട്ട് പിടിച്ചു പുറത്തേക്ക വലിച്ചു. കോലായിൽ കൊണ്ടുവന്നു കയ്യാമം വെച്ചു.

വയൽവരമ്പിലൂടെ ചാപ്പനെ നടത്തിച്ചു. അവർ കുറുക്കോട്ട് താഴെ എത്തി. കുറുക്കോട്ട് പറമ്പിൽ നില്ക്കുന്ന ചാപ്പന്റെ അമ്മ ഈ കാഴ്ച കണ്ടു. അവർ നെഞ്ചത്തടിച്ചു വീണു. ചാപ്പന്റെ ഏട്ടൻ രയരപ്പനെ അവർ വിളിച്ചു. രയരപ്പൻ ഓടിവന്ന് ശിപ്പായികളെ വിളിച്ച് അപേക്ഷിച്ചു. രണ്ടു പെട്ടി പൊന്ന് അവർക്ക് കാഴ്ച വെച്ചു. ശിപ്പായികൾ പൊന്നും പെട്ടിയും തട്ടിത്തെറിപ്പിച്ചു.

"ഞങ്ങൾ കൈക്കൂലി വാങ്ങില്ല."

രയരപ്പൻ താണുകേണപേക്ഷിച്ചു.

"ഇത് കൈക്കൂലിയല്ല. അക്കോത്ത്നട കഴിയുന്നതുവരെ ചാപ്പനെ കയ്യാമം വെയ്ക്കരുത്. അത് ഞങ്ങൾക്ക് കുറച്ചിലാണ്."

ശിപ്പായികൾക്ക് അലിവ് തോന്നി. കയ്യാമം തല്ക്കാലം ഊരി, ചാപ്പനെ നടത്തി. അങ്ങനെ വടകരക്കോടതിയിൽ യജമാനന്റെ മുമ്പിൽ ഹാജരാക്കി.

യജമാനൻ വിസ്താരം തുടങ്ങി.

"ചാപ്പാ, എത്ര പിലാവ് മുറിപ്പിച്ചു?"

"എനിക്ക് വേണ്ടുന്നതെല്ലാം മുറിപ്പിച്ചു."

കുറ്റം തെളിഞ്ഞു.

"ഇനി ചാപ്പനെ തലശ്ശേരിക്കോട്ടയിൽ ഹാജരാക്കണം."

ശിപ്പായികൾ കല്പന അനുസരിച്ചു. ചാപ്പനെ തലശ്ശേരിക്കോട്ടയ്ക്ക് കൊണ്ടുപോയി. അവിടെയും ചാപ്പൻ കുറ്റം സമ്മതിച്ചു.

ചാപ്പനെ തടവിലാക്കി. ചോറും മുത്താറിയും ചാപ്പന്ന് ഭക്ഷിക്കാൻ കൊടുത്തു.

മൂന്നു കൊല്ലം കടന്നുപോയി. ചാപ്പന്റെ ശരീരം ക്ഷീണിച്ചു. എല്ലും തൊലിയുമായി. ബന്ധപ്പെട്ടവരെ ഒരു നോക്കു് കാണാൻ ചാപ്പന്നു് കൊതി തോന്നി.

പുത്തൻതെരുവിലെ പാവങ്ങളായ ചാലിയരോടു് താൻ തെറ്റുചെയ്തിരിക്കുന്നുവെന്നു് ചാപ്പൻ ഓർത്തു. അവർ പിലാവിന്നു് ചുറ്റുംനിന്നു് നിലവിളിച്ച രംഗം മനസ്സിൽ മായാതെ കിടന്നു. ഒന്നും വേണ്ടായിരുന്നു.

ചാപ്പന്റെ ചിന്തകൾ എരിഞ്ഞു. തന്നെ മരണം കാത്തിരിക്കയാണെന്നു് തോന്നി. വേദനകൾ കടിച്ചിറക്കിക്കൊണ്ടു് ദിവസങ്ങൾ തള്ളി നീക്കി.

ആ ജയിലിൽനിന്നു് സ്വന്തം കോവിലകത്തേക്കു് തിരിച്ചുപോകാൻ ചാപ്പന്നു് കഴിഞ്ഞില്ല.

---

## വയനാടൻകോട്ടയിലെ വാൾപ്പയറ്റു്

വയനാടൻ കേളുവിന്റെ കോട്ടയുടെ പണി നടക്കുന്ന കാലം. നാട്ടിൻപുറത്തെ ചെറുപ്പക്കാർ കോട്ടപ്പണിയുടെ മാഹാത്മ്യം വർണ്ണിച്ചു. അങ്കക്കളരികളിലും എഴുത്തുപള്ളികളിലും വയനാടൻകോട്ടയുടെ വർണ്ണനകളേ കേൾക്കാനുള്ളൂ.

ചാക്കു കണക്കിൽ പൊന്നും പണവും കോട്ടപ്പണിക്കു് ചെലവഴിക്കുന്നു. അങ്കംവെട്ടുന്നവർക്കും അഭ്യാസികൾക്കും കടന്നെത്താൻ കഴിയാത്ത വിധത്തിൽ മതിലുകൾ കെട്ടിയുയർത്തുന്നു.

അനേകമനേകം രഹസ്യമാർഗ്ഗങ്ങൾ. ആയുധങ്ങൾ പ്രയോഗിക്കാനും ഒരുക്കിവയ്ക്കാനുമുള്ള അറകൾ.

കോട്ടപ്പണി കാണാൻ പലർക്കും ആഗ്രഹമുണ്ടു്. ഒരാളേയും അങ്ങോട്ടു് കടത്തി വിടുന്നില്ല. ബലം പ്രയോഗിച്ചു കടന്നവ

രുടെ തല കണ്ടിട്ടില്ല. ആയുധധാരികളായ അനേകം അഭ്യാസികൾ കാവൽ നില്ക്കുന്നു.

തച്ചോളി ഒതേനന്റെ മരുമകനായ കുഞ്ഞിക്കേളുവിന് വയനാടൻകോട്ട കാണാൻ അതിയായ ആഗ്രഹം. വാൾപ്പയററും അഭ്യാസങ്ങളും പഠിച്ച് കേമനായ ചെറുപ്പക്കാരനാണ് കുഞ്ഞിക്കേളു. തനിക്ക് സാധിക്കാത്തതായി ഈ ലോകത്തിൽ ഒന്നുമില്ലെന്ന് കേളു വിശ്വസിച്ചു.

എന്തു വന്നാലും ശരി. വയനാടൻ കേളുവിന്റെ കോട്ട കാണണം.

കുഞ്ഞിക്കേളു അതിരാവിലെ തേച്ച്കുളിച്ചു. കഞ്ഞികുടിച്ചു-പടിഞ്ഞാററകത്ത് കടന്നു. അണിഞ്ഞൊരുങ്ങി. അപ്പോൾ അമ്മ ചോദിച്ചു.

"എവിടേക്കാ കുഞ്ഞിക്കേളോ, പുറപ്പാട്...?"

കുഞ്ഞിക്കേളു കാര്യം തുറന്നു പറഞ്ഞില്ല.

"ചെറുവാറ ചുണ്ടുനെ ഒന്നു കാണണം." "ചെറുവാറ ചുണ്ടു അയാളുടെ അടുത്ത സ്നേഹിതനാണ്".

കുഞ്ഞിക്കേളു ചുണ്ടുവിന്റെ വീട്ടിലെത്തി. അവനോട് പറഞ്ഞു. "ഒരു കാര്യം അറിയിക്കാനുണ്ട്."

"എന്ത് കാര്യം...?"

"എനിക്ക് വയനാടൻ കേളുവിന്റെ കോട്ടപ്പുണി കാണണം. കൂട്ടിന് നീയും പോരണം."

"വയനാടൻ കേളുവിന്റെ കോട്ടപ്പുണി കാണാനോ?" ചുണ്ടു അത്ഭുതപ്പെട്ടു. ഒരു നാട് മുഴുവൻ പരന്നുകിടക്കുന്ന വയനാടൻ കോട്ട കാണാൻ പോവുക! ചുണ്ടുവിന്റെ കണ്ണുകൾ വികസിച്ചു—മരണമടുത്തതിന്റെ ലക്ഷണം തന്നെ.

"എടോ കേളൂ,

"ഓൻടെ കോട്ടക്ക് പോയോലാരും

മടങ്ങി മലനാട് കണ്ടിട്ടില്ല.

തന്നില്ലം കണ്ടു് മരിച്ചിട്ടില്ല."

കുഞ്ഞിക്കേളുവിന്നു് അപ്പോഴും ആഗ്രഹം അടക്കിവെയ്ക്കാൻ കഴിഞ്ഞില്ല. പിന്തിരിപ്പിക്കാൻ ശ്രമിക്കുന്ന സ്നേഹിതനോടു് അയാൾ പറഞ്ഞു.

"നീ അങ്ങനെ പറയല്ലേ കുഞ്ഞിച്ചുണ്ടാ! എനിക്കു് ഇണയായി നീ പോരണം."

ചുണ്ടു ആലോചിച്ചു. എന്തു ചെയ്യണം? ഒരു ഭാഗത്തു് സ്നേഹിതന്റെ അടങ്ങാത്ത ആഗ്രഹം. മറുഭാഗത്തു് ആപത്തുകളെക്കുറിച്ചുള്ള പേടി. ചുണ്ടു മനമില്ലാമനസ്സോടെ സമ്മതിച്ചു.

"പക്ഷെ ഇങ്ങനെ പോയാൽ കോട്ടപ്പണി കാണാൻ സാധിക്കില്ല". അയാളും പറഞ്ഞു. "പിന്നെ എങ്ങനെ പോകണം?" കുഞ്ഞിക്കേളു ചോദിച്ചു.

"സന്ന്യാസിവേഷത്തിൽ പുറപ്പെടണം."

രണ്ടുപേരും സന്ന്യാസിവേഷം കെട്ടാൻ തുടങ്ങി. നെറ്റിയിൽ ഭസ്മം പൂശി. രണ്ടു് തോളിലും ഭാണ്ഡം കെട്ടിയിട്ടു. അവർ ചുണ്ടുവിന്റെ അമ്മയോടു് പറഞ്ഞു.

"ദാമന ചെറുവത്തെ പെറ്റോരമ്മേ,
രണ്ടാക്കും നായിച്ചുരി തരണം"

ഇതു് കേട്ടപ്പോൾ അമ്മ ചോദിച്ചു. നിങ്ങൾ ഈ വേഷത്തിൽ എങ്ങോട്ടാണു്?.

"ഇങ്ങനെ ഇവിടെ കഴിച്ചിട്ടെന്താ—? ഞങ്ങൾ സന്ന്യാസിവേഷത്തിൽ കുറെക്കാലം ഭിക്ഷയിരിക്കട്ടെ. ഇതുവരെ ചെയ്ത പാപം മുഴുവൻ നശിക്കട്ടെ..."

അമ്മ അവർക്ക നാഴിയരി വീതം ധർമ്മം കൊടുത്തു. അങ്ങനെ അവർ സന്ന്യാസിജീവിതം ആരംഭിച്ചു. വീട്ടുതോറും കയറി ഭിക്ഷ യാചിച്ചു.

കുഞ്ഞിക്കേളുവിന്നു് ദാഹിച്ചു. എവിടെയെങ്കിലും കയറി കുറച്ചു വെള്ളം കുടിക്കണം. ചുണ്ടുവിനോടു് കാര്യം പറഞ്ഞു.

ചുണ്ടു പറഞ്ഞു. "സാരമില്ല. നമ്മൾ കുറേക്കൂടി നടക്കുക.

ഇവിടെ അടുത്തു് പരിചയമുള്ള ഒരു വീടുണ്ടു്. കോയിലേര്യടത്തു്, അവിടെ കയറി ഇഷ്ടംപോലെ വെള്ളം കുടിക്കാം."

"കൊയിലേര്യടത്തിലും ചെല്ലുന്നേരം
കൊയിലേര്യടത്തിലെ പെററാരമ്മ
പതിനാലു് പായിലെ നെല്ലും ചിക്കി
നെല്ലിലക്കാക്കേനെ നോക്കുന്നമ്മ"

കൊയിലേരി എടത്തിലെ പടി കയറിച്ചെന്ന ഉടൻ അമ്മ ചോദിച്ചു.

"സന്ന്യാസ്യോളേ,—നിങ്ങളെവിടുന്നാ— ?"

"ഞങ്ങൾ വളരെ തെക്കുനിന്നാണു്. ഭിക്ഷ ഇരന്നു നടക്കുന്നു. വല്ലാത്ത ദാഹം. കുറെ വെള്ളം കുടിക്കണം."

അമ്മ അടുക്കളയിൽ പോയി ഒരു കിണ്ടി വെള്ളംകൊണ്ടു വന്നു കൊടുത്തു. അപ്പോൾ സന്ന്യാസികൾ ചോദിച്ചു.

"ഞങ്ങൾ അരി തന്നാൽ ചോറുണ്ടാക്കിത്തരോ?"

"അരി വാങ്ങിയിട്ടു് ചോറു് തരികയോ? നിങ്ങളെന്താ പറയുന്നതു്...? അരി വാങ്ങാതെ തന്നെ ചോറു് തരാം. നിങ്ങൾ പടിക്കൽ ഇരുന്നാൽ മതി. ഞാൻ അടുക്കളയിൽ പോയി ചോറുണ്ടാക്കട്ടെ."

ചുണ്ടുവും കുഞ്ഞിക്കേളുവും പടിക്കൽ ഇരുന്നു. നിമിഷങ്ങൾ കടന്നുപോയി. കുഞ്ഞിക്കേളു ചെവിയോർത്തുകൊണ്ടു് എന്തോ ശ്രദ്ധിച്ചു. എന്നിട്ടു് പറഞ്ഞു.

"എന്താ ഒരുമണിത്താളം കേൾക്കുന്നതു്?"

ഛിലം ഛിലം എന്നൊരൊച്ച. കാര്യം മനസ്സിലാക്കിയ ചുണ്ടു പറഞ്ഞു.

"നീ, മിണ്ടല്ലേ കുഞ്ഞിക്കേളോ. ഇവിടുത്തെ കുഞ്ഞൻ പടി കയറി വരുന്നതാ...കുഞ്ഞനെപ്പററി ഒന്നും പറയല്ലേ! അമ്മ വിചാരിക്കും നമ്മളു് കുഞ്ഞനെ പൊട്ടിക്കണ്ണിടുന്നതാണു്—"

പറഞ്ഞുതീർന്നില്ല. അപ്പോഴേക്കും കുഞ്ഞിക്കുങ്കി പടി കടന്നു വന്നു. സന്ന്യാസിമാരെ കണ്ട ഉടനെ അവൾ

"കുഞ്ഞിക്കൊടകൊണ്ടു് മെയ്മറച്ചു്
ഗ്രന്ഥക്കെട്ടോല്യോണ്ടു് മുഖം മറച്ചു്
കുഞ്ഞൻ പടി കാരിപ്പോരുന്നല്ലോ."

അവൾ കുഞ്ഞിക്കുട മൂലയിൽ വെച്ചു. അടുക്കളയിൽചെന്നു. സന്ന്യാസിമാരെ കണ്ടു് അവൾക്കു് സംശയമായി.

"ഇവരാരാണു്...?" അമ്മയോടു് കുഞ്ഞിക്കുങ്കി ചോദിച്ചു. അമ്മ പറഞ്ഞുകൊടുത്തു.

"അവർ തെക്കെങ്ങാനുള്ള സന്ന്യാസ്യോളാ...ഇവിടെ ഭിക്ഷയെരന്നു് വന്നതാ. അവർക്കു് ചോറുണ്ടാക്കി കൊടുക്കട്ടെ മോളേ—"

കുഞ്ഞിക്കുങ്കിക്കു് അവരോടിഷ്ടം തോന്നി. അവൾ പറഞ്ഞു. "അമ്മേ, അവർക്കിരിക്കാൻ കൊടുക്കരുതോ"

"അയ്യയ്യോ! അതു പാടില്ല. എവിടുന്നോ വന്ന സന്ന്യാസികൾക്കു് ഇരിക്കാൻ കൊടുക്കയോ?"

കുഞ്ഞിക്കുങ്കിക്കു് ദ്വേഷ്യം വന്നു. അവൾ പറഞ്ഞു.

"അവർക്കു് ഇരിക്കാൻ കൊടുക്കണം. അതും പോരാ, തേയ്ക്കാൻ എണ്ണ കൊടുക്കണം. കുളിക്കാൻ താളിയും വാകയും കൊടുക്കണം." അവൾ എല്ലാം എടുത്തുകൊണ്ടുവന്നു. സന്ന്യാസികളുടെ മുമ്പിൽ വെച്ചു.

"സന്ന്യാസ്യോളേ, നിങ്ങൾ തേച്ചു കുളിക്കു്...."

അവർ എണ്ണവാങ്ങി. തേച്ചുകുളിച്ചു. ഊണു കഴിച്ചു.

കുഞ്ഞിക്കുങ്കിക്കു് സന്ന്യാസിമാരെക്കുറിച്ചു് കൂടുതലറിയണം. അവരോടു് തന്നെ ചോദിച്ചു.

"സന്ന്യാസിമാരേ നിങ്ങളാരാണു്.?"

കുഞ്ഞിക്കുങ്കിയോടു തുറന്നു പറയാൻ തന്നെ കുഞ്ഞിക്കേളു തീരുമാനിച്ചു.

"ഞാൻ തച്ചോളിമാണിക്കോത്ത അനന്തിരവനായ കേളുവാണു്...."

കുഞ്ഞിക്കങ്കി അത്ഭുതപ്പെട്ടു. അയാളോട് അതിയായ ആദരവു തോന്നി. ബഹുമാനപൂർവ്വം തലകുനിച്ചു. അപ്പോൾ കുഞ്ഞിക്കേളു പറഞ്ഞു.

"ഞങ്ങൾക്ക് വയനാടൻ കേളുവിൻെറ കോട്ടപ്പണി കാണാൻ പോണം."

കുഞ്ഞിക്കങ്കി ഞെട്ടി. വയനാടൻ കേളുവിൻെറ കോട്ടപ്പണി കാണാൻ പോവുകയോ?

"കേളുൻെറ കോട്ടക്ക് പോയോലാരും
തന്നില്ലും കണ്ടു മരിച്ചോരില്ല്യ
മക്കള് മരുമക്കളേഴണ്ടല്ലോ
കണ്ടതിനക്കണ്ടതിനക്കൊലചല്ലുള്ളൂ."

വയനാടൻ കോട്ടയെക്കുറിച്ച് അവൾ വളരെയധികം കേട്ടിട്ടുണ്ട്. കോട്ടയുടെ പേരു കേൾക്കുമ്പോൾത്തന്നെ പേടി തോന്നും.

അതിന്ന് കാരണമുണ്ട്. ഒരു നാട് മുഴുവൻ പരന്നു കിടക്കുന്നതാണ് ആ കോട്ട. അതിൻെറ അകത്തു കടക്കാൻ തന്നെ വളരെ പ്രയാസമുണ്ട്.

"പതിനെട്ടു കച്ചൂര വാതിലുണ്ട്
പതിനെട്ട് കച്ചൂര വാതിലിന്ന്
ഒന്നൊരു് ചരടാന്ന് എൻെറ ബന്ധോ
വലഭാഗം ചരട് മുറുക്കുന്നേരം
പതിനെട്ടു വാതിലടഞ്ഞു പോവേ
എടഭാഗം ചരട് കയിക്കുന്നേരം
പതിനെട്ട് വാതില് തൊറന്നും പോകും."

കോട്ടയിൽ എങ്ങനെ കടന്നു ചെല്ലും? കേളുവും ചുണ്ടവും അവിടെ പോയാൽ അവൾക്കു മരണം നിശ്ചയം. അതോർത്തിട്ടു കുങ്കിക്കു വല്ലാത്ത സങ്കടമായി. അവൾ ആലോചിച്ചു. ഒരുപായം തോന്നി.

അവളുടെ അരയിൽ മന്ത്രങ്ങൾ അടക്കം ചെയ്ത ഉറുക്കും നൂലുമുണ്ടു്. അതു് കേളുവിനും ചുണ്ടുവിനും കൊടുക്കുക. അതു് അരയിൽ കെട്ടിയാൽ പിന്നെ യാതൊന്നും ഭയപ്പെടേണ്ട. അതിൻെറ ഗുണഗണങ്ങൾ അവൾ പറഞ്ഞുകൊടുത്തു.

“വെടിവെച്ചാലുണ്ട പതിയില്ലാലോ
കൊത്തിയ കൊത്തോട്ടും കൊള്ളേല്ലാലോ.”

കുഞ്ഞിക്കേളുവും ചുണ്ടുവും അവൾ പറഞ്ഞതെല്ലാം ശ്രദ്ധിച്ചുകേട്ടു.

“ഇപ്പോൾ തന്നെ പരീക്ഷിച്ചു നോക്കാം.” അവൾ പറഞ്ഞു.

“അമ്മ കാണില്ലേ...?” കേളു ചോദിച്ചു.

അവൾ അകത്തു ചെന്നു നോക്കി.

“അമ്മ ഉറക്കമാണു്.”

അവൾ ഉറുമിയെടുത്തു കേളുവിൻെറ കയ്യിൽ കൊടുത്തു.

“എന്നെ ഞെരിവട്ടം കൊത്തണം ബന്ധു....”

കേളു അവളെ ആഞ്ഞുവെട്ടി. ഒരൊററ വെട്ടും അവളുടെ ശരീരത്തിൽ മുറിവുണ്ടാക്കിയില്ല.

പിന്നെ വെള്ളിപ്പൂട്ടു കെട്ടിയ തോക്കെടുത്തു. ഉണ്ടനിറച്ചു കേളുവിൻെറ കയ്യിൽ കൊടുത്തു. തൻെറ ശരീരത്തെ ലക്ഷ്യം വെച്ചു് വെടി വെയ്ക്കാൻ പറഞ്ഞു.

കേളു അങ്ങനെ ചെയ്തു. അത്ഭുതം. ഒരൊററ ഉണ്ടപോലും അവളുടെ ശരീരത്തിൽ പതിഞ്ഞില്ല.

ഇനിയും ചില വിദ്യകളെല്ലാമുണ്ടെന്നു് അവളറിയിച്ചു.

“അതെന്താണു്...?” കുഞ്ഞിക്കേളുവിനു് അറിയാൻ തിടുക്കമായി. അവൾ പറഞ്ഞു.

“ആളു് മയങ്ങും മരുന്നാന്നല്ലോ
അമ്മേൻെറ പെട്ടീലതുണ്ടേ ബന്ധോ
അമ്മ മതികെട്ടുറങ്ങുന്നാനോ
ഞാമ്പോയെടുത്തങ്ങനെ കൊണ്ടേരട്ടെ.”

അമ്മ ഉറങ്ങുന്ന അവസരം അവൾ ഉപയോഗപ്പെടുത്തി. അമ്മയുടെ പെട്ടി തുറന്നു. അളുക്കിൽ സൂക്ഷിച്ചുവെച്ച മരുന്നെടുത്തു് കൊണ്ടുവന്നു.

"ഏലസ്സുറുക്കിന്റെ മൂടെടുത്തു്
ഏലസ്സുറുക്കില് നിറക്കുന്നോള്
ചെറുവറച്ചുണ്ടുവെന്ന ചങ്ങാതീന്റെ
ഓന്റെ ഉറുക്കില്ല് നിറക്കുന്നല്ലോ."

ഒരുക്കങ്ങൾ പൂർത്തിയായി. നിറച്ച തോക്ക് കയ്യിൽ. മരുന്നുനിറച്ച ഉറുക്ക് അരയിൽ. മയക്കുമരുന്നും. കുഞ്ഞിക്കേളുവിന്റെയും ചുണ്ടുവിന്റെയും മനസ്സിൽ ധൈര്യം നിറഞ്ഞുനിന്നു. ഇനി എന്തും നേരിടാം. കോട്ടയെ ലക്ഷ്യം വച്ചുകൊണ്ട് നടക്കുകതന്നെ.

രണ്ടുപേരും യാത്ര ചോദിച്ചിറങ്ങി. കുഞ്ഞിമാക്കിക്ക് വ്യസനം തോന്നി. അവൾ ചോദിച്ചു.

"ഇനിയെന്നാ കാണുക?" കുഞ്ഞിക്കേളു മറുപടിപറഞ്ഞു.

"വയനാടൻ കേളപ്പനെക്കൊന്നില്ലേങ്കി
മടക്കത്തിന്നില്ലെ വരട്ടെ കുക്ക്യേ"

അവർ കണ്ണിൽനിന്നു മറയുന്നതുവരെ കുങ്കി നോക്കിനിന്നു. കാടും മലയും കേറിമറിഞ്ഞു് കുഞ്ഞിക്കേളുവും ചുണ്ടുവും കോട്ടയുടെ അടുത്തെത്തി. നാടു നിറഞ്ഞു നിൽക്കുന്ന വയനാടൻകോട്ട അതാ കൺമുമ്പിൽ!

അവർ കോട്ടയുടെ ചുറ്റും നടന്നു നോക്കി. വടക്കുഭാഗത്തു് ചെന്നുനിന്നു. ചരടിട്ടുപൂട്ടിയ വാതിൽ കുഞ്ഞിക്കേളു ഇടത്തുഭാഗത്തെ ചരടു പിടിച്ചു വലിച്ചു. ഉടൻ പതിനെട്ടു വാതിലും തുറന്നു.

കുഞ്ഞിക്കേളു അരയിലെ ഉറുക്കിന്റെ അടപ്പു തുറന്നു. അതിൽനിന്നു് അല്പം പൊടി എടുത്തു. കാവൽക്കാരുടെ മുഖത്തു പാറ്റി. എല്ലാവരും മയങ്ങിപ്പോയി ടക്...ടക്...ടക്..."

കണ്ണിൽ കണ്ടതെല്ലാം അയാൾ വെട്ടിവീഴ്ത്തി. കല്ലുകളും മരങ്ങളും പൊടിഞ്ഞുവീഴുന്ന ശബ്ദം? ഉറമി വീശി മുന്നോട്ടു മുന്നോട്ടു നടന്നു. വയനാടൻ കേളുവിന്റെ അടുത്തെത്തി.

ഞെട്ടിയൊന്നാണല്ലോ കുഞ്ഞിക്കേളെ
പറയുണ്ടോമനക്കുഞ്ഞിക്കേളെ
കോട്ടേൽ പതിനെട്ട് കാവൽക്കാരെ
ക്കോട്ടേല് കള്ളറ് കടന്നുപോയി

സന്ന്യാസി വേഷംധരിച്ച കുഞ്ഞിക്കേളെ പറഞ്ഞു.

"ഞങ്ങൾ കോട്ട കാണാൻ വന്നതാണ്. കള്ളന്മാരല്ല."

കാവൽക്കാരിൽ പലരും എഴുന്നേററു. വയനാടൻ കേളുവിന്റെ മക്കളും മരുമക്കളും പൊയ്ത്തിനുവന്നു. ചുണ്ടു പൊയ്ത്തു തുടങ്ങി. മരുന്നിന്റെയും മന്ത്രത്തിന്റെയും ശക്തിയിൽ വിശ്വസിച്ചുകൊണ്ട് അവർ ഉഗ്രമായി പൊരുതി.

തച്ചോളിക്കുഞ്ഞിക്കേളെ വയനാടൻ കേളുവുമായി ഏററുമുട്ടി. ചുണ്ടു മററുള്ളവരോടും.

മക്കൾ—മരുമക്കളായ ഏഴുപേരുടേയും തലയറുക്കാൻ ചുണ്ടുവിന് എളുപ്പം കഴിഞ്ഞു. രക്തം വാർന്നൊഴുകുന്ന ശരീരങ്ങൾ. നിലത്ത് പിടഞ്ഞുതുള്ളുന്ന തലകൾ. ചോരപ്പുഴ.

തച്ചോളിക്കേളെ, വയനാടൻ കേളുവിനെ വെട്ടി. അപ്പോഴേക്കും ചുണ്ടു വഴിമാറി എവിടെയോ വീണു കഴിഞ്ഞിരുന്നു. എല്ലാററിനെയും കൊത്തിവീഴ്ത്തിയ ശേഷം കേളു ചുണ്ടുവിനെ തെരഞ്ഞുനടന്നു. എവിടേയും കാണുന്നില്ല.

നാടു മുഴുവൻ വാർത്ത പരന്നു. വയനാടൻ കോട്ടയിൽ പൊരിഞ്ഞ യുദ്ധം നടകുന്നു? കൂട്ടമരണങ്ങൾ. കൂട്ടനിലവിളികൾ.

വിവരം എങ്ങനെയോ ഒതേനന്റെ ചെവിയിലുമെത്തി. കാടും മലയും താണ്ടി ഒതേനനും കോട്ടയിൽ വന്നു ചേർന്നു.

"എന്താടാ കുഞ്ഞിക്കേളെ...എന്തുപററി..."അഭിമാനത്തോ

ടെ തലയുയർത്തി നിൽക്കുന്ന മരുമകൻ കേളുവോട്ട് ഒതേനൻ ചോദിച്ചു. കേളു പറഞ്ഞു.

"മാണിക്കോത്തോമന ചെറിയമ്മാമാ,
ചെറുവററ ചുണ്ടേറ്റൊക്കാണെന്നില്ലേ..."

ഒതേനനും ചുണ്ടുവിനെ തെരഞ്ഞു നടക്കാൻ തുടങ്ങി. കോട്ടയിൽ അവർ ചുററിനടന്നു. വയനാടൻ കേളു ചത്തു കിടക്കുന്നതിനടുത്തു് ചുണ്ടു ബോധമററ നിലയിൽ കിടക്കുന്നതു് അവർ കണ്ടു.

ചുണ്ടുവെ ഒതേനൻ താങ്ങിയെടുത്തു, കാര്യസ്ഥനായ കണ്ടാച്ചേരി ചാപ്പനോടു പറഞ്ഞു.

"കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ,
കണ്ടംമുണ്ടേപ്പാണ്ടു് തളകെട്ടിററു്
എളന്നിപ്പാച്ചു് ചെത്തിക്കൊണ്ടുവായോ"

ഇളന്നീർ വെള്ളത്തിൽ മർമ്മാണിതെയച്ചു് ഒതേനൻ ചുണ്ടുവിനു കൊടുത്തു.

നിമിഷങ്ങൾക്കു ശേഷം ചുണ്ടുവിനു് ഓർമ്മ തെളിഞ്ഞു.

വയനാടൻ കോട്ടയുടെ ഐശ്വര്യങ്ങളും പ്രതാപങ്ങളും അസ്തമിച്ചു. ശവപ്പറമ്പായി മാറിയ കോട്ടയിൽ ഒതേനൻ, തൻെറ അധികാരം സ്ഥാപിച്ചു. തൻെറ തറവാട്ടിനെ കീഴടക്കുവാൻ ഒരു പ്രമാണിക്കും കഴിയില്ലെന്നുറപ്പു വരുത്തി.

കണ്ടാച്ചേരി ചാപ്പനോടു് ഒതേനൻ കല്പിച്ചു.

"എടോ ചാപ്പാ, ഇവിടെയുള്ള പൊന്നൊക്കെ ചുമടാക്കി കെട്ടു് ..."

ചാപ്പൻ പൊന്നു മുഴുവൻ കൊട്ടയിലിട്ടു് ചുമടാക്കി കെട്ടി. ചുമടെടുത്തു് നടന്നു. തച്ചോളിക്കേളുവിനേയും ചുണ്ടുവിനേയും മുമ്പിൽ നടത്തി. ചുണ്ടുവിനെ കൊയിലേര്യടത്തിൽ എത്തിച്ചു.

പേരും പെരുമയും സമ്പാദിച്ചു വയനാടൻ കോട്ടയെ കീഴടക്കിയതിലുള്ള സന്തോഷം എല്ലാവരുടെയും മുഖത്തു് ഓളം വെട്ടി.

# ജയിലറയിലെ വീരൻ.

ഇര്ട്മലം കൊയിലോത്തെ ആനയെ കാണാനില്ല. തമ്പുരാൻ ദുഃഖിച്ചു് തനിച്ചിരുന്നു. നാടിന്റെ നാനാഭാഗത്തും തമ്പുരാന്റെ ആളുകൾ ആനയെ പരതിനടന്നു.

പ്രതാപവും ഐശ്വര്യവും കത്തിജ്വലിച്ചു നിൽക്കുന്ന കോവിലകത്തു് ആപത്തു് പതുങ്ങിനിൽക്കുന്നു. ആശ്രിതന്മാർക്കും ബന്ധുക്കൾക്കും വ്യസനം സഹിക്കാൻ കഴിഞ്ഞില്ല.

ദിവസങ്ങളും മാസങ്ങളും കടന്നുപോയി. ഒടുവിൽ ഒരു കാര്യക്കാരൻ അറിയിച്ചു:

"തച്ചോളി ഒതേനൻ, ആനയെ പിടിച്ചു കെട്ടിട്ടുണ്ട്..." തമ്പുരാൻ ഞെട്ടി. ഒതേനനോ? ചിന്തകൾ മരവിച്ചു. ഒതേനനോട് എതിരിട്ട് എങ്ങിനെ ആനയെ വീണ്ടെടുക്കും.

വളരെ ദിവസങ്ങളോളം ഇതുതന്നെയായിരുന്നു തമ്പുരാന്റെ ചിന്ത.

ഒരു പ്രഭാതത്തിൽ തമ്പുരാൻ സന്തോഷത്തോടെഎഴുന്നേററു. ആനയെ വീണ്ടെടുക്കാനുള്ള വഴികൾ അദ്ദേഹം കണ്ടെത്തിയിരുന്നു.

മന്ത്രവിദ്യകളും മയക്കുവിദ്യകളും അറിയുന്ന ചന്ദനച്ചോലയിലെ കുങ്കമ്മയെ ഇതിനുപയോഗപ്പെടുത്തണം. അതുതന്നെ. തമ്പുരാൻ കാര്യക്കാരെ വിളിച്ചു.

"കാര്യക്കാരേ,...നിങ്ങൾ ഇന്നുതന്നെ ചന്ദനച്ചോലയിൽ പോകണം...."

"ചന്ദനച്ചോലയിലോ...? എന്തിനു്?..."

"അവിടത്തെ കുങ്കമ്മയോട് ഇങ്ങോട്ടു വരാൻ പറയണം."

കാര്യക്കാർ ചന്ദനച്ചോലയിലേക്കു കുതിച്ചു. സുഗന്ധം വഴിയുന്ന ചന്ദനച്ചോലയിലെതിരുമുററത്തു കാര്യക്കാർ കാലുകുത്തി.

ഉടുപ്പുടവകൾ ഞൊറിഞ്ഞുടുത്ത് നെററിയിൽ ചന്ദനവും പൂശി ഉമ്മറത്തു നിൽക്കുന്നു കുങ്കമ്മ. കാര്യക്കാർക്ക് സന്തോഷമായി.

"എന്താ വന്നതു്...?" കുങ്കമ്മ ചോദിച്ചു.

"ഇര്ട്മലം കൊയിലോത്തെ തമ്പുരാൻ കല്പിച്ചയച്ചതാണു്. ചെറിയമ്മ അടിയന്തിരമായി അവിടംവരെ ചെല്ലണം...."

തമ്പുരാൻ കല്പിച്ചയച്ചാൽ എങ്ങനെ പോകാതിരിക്കും? കാര്യക്കാരുടെ കൂടെത്തന്നെ കുങ്കമ്മ ഇറങ്ങി.

കുങ്കമ്മ ഇര്ട്മലം കൊയിലോത്തെത്തി. മാളികമുകളിലിരിക്കുന്ന തമ്പുരാന്റെ അടുത്തേക്കു ചെന്നു. വായ്ക്കയ്യ് പൊത്തി ബഹുമാനത്തോടെ നിന്നു.

"എന്തിനാ എന്നെ വിളിപ്പിച്ചതു്...?"

തമ്പുരാൻ മുഖമുയർത്തി ചിരിച്ചു.

നീ വിവരം അറിഞ്ഞിട്ടുണ്ടാവില്ല. ഇവിടുത്തെ ആനക്കുട്ടിയെ ഒതേനൻ കട്ടുകൊണ്ടുപോയി. അവനെ ശരിപ്പെടുത്തണം. അല്ലെങ്കിൽ ഇനിജീവിക്കാൻ കഴിയില്ല.

"ഓനവലിച്ചിഞ്ഞു് തന്നെങ്കില്
ഇരട്മലം കൊയിലോം മാള്യേമ്മ്ല്
കെട്ടിലമ്മ്യാക്കീന്നവെയ്ക്കും ഞാനേ"

ഒതേനനെ പിടിച്ചുകൊടുത്താൽ കോവിലകത്തെ കെട്ടിലമ്മയാവാം. കുങ്കമ്മ ആലോചിച്ചു. തമ്പുരാനോടുപറഞ്ഞു.

"ബന്ധനവലച്ചും തരണേങ്കില്
ഉറക്കംമരുന്നും തരണ്ണെനിക്കു്"

ഉറക്കമരുന്നുപയോഗിച്ചു് ഒതേനനെ മയക്കണം. തമ്പുരാൻ കുങ്കമ്മയ്ക്കു് ഉറക്കമരുന്നു കൊടുത്തു.

കുഞ്ഞിക്കുങ്കമ്മ ചന്ദനച്ചോലയിലേക്കു മടങ്ങി. കാര്യക്കാരായ നായന്മാരോടു് പറഞ്ഞു.

"നായന്മാരേ, നിങ്ങളുടെ "വെളവും വിദ്യേം" ഉപയോഗിച്ച് ഒതേനനെ ഇവിടെ കൂട്ടിക്കൊണ്ടുവരണം. കുറേ കുരുമുളകരച്ച് ഓരോരുത്തരും കയ്യിൽ പിടിച്ചോളിൻ. തച്ചോളിമാണിക്കോത്ത താഴെയെത്തുമ്പോൾ നിങ്ങളത് കണ്ണിലെഴുതണം. സങ്കടം കൊണ്ട് കരയുന്നതാണെന്നു തോന്നണം. തച്ചോളിമാണിക്കോത്ത് കടന്നു ചെല്ലുമ്പോൾ ഒതേനൻ ചോദിക്കും.

"എന്തിനാ നായന്മാരേ കരയുന്നത്...?" അപ്പോൾ നിങ്ങൾ മറുപടി പറയണം."

"ചന്ദനച്ചോലേൽ ചെറിയമ്മക്ക് സുഖക്കേട്. കാല് കടച്ചിലും പനിയും നെഞ്ചുവേദനയും. നിങ്ങളെ കണ്ടു മരിക്കണമെന്ന് അവര് പറയുന്നു."

കാര്യക്കാർ കുങ്കമ്മയുടെ വാക്കുകൾ ശ്രദ്ധിച്ചു. കുരുമുളകുപൊടിയുമെടുത്ത് തച്ചോളി മാണിക്കോത്തേക്കു നടന്നു. അവിടത്തെ താഴെയെത്തിയപ്പോൾ ഓരോരുത്തരും കുരുമുളക് പൊടി കണ്ണിൽ തേച്ചു.

അവര് തച്ചോളിമാണിക്കോത്ത പടിക്കലെത്തി. ഒതേനൻ പടിക്കൽ തന്നെയിരിക്കുന്നു. ചോദിച്ചു.

"എന്തിനാ, നായന്മാരെ കരയുന്നത്...?"

നായന്മാര് പറഞ്ഞു!

ചന്ദനച്ചോലേൽ ചെറിയമ്മയ്ക്ക് സുഖക്കേട് കൂടുതലാ... നെഞ്ചുവേദനേം പനീം. നിങ്ങളെ ഒരുനോക്കു കണ്ടിട്ട് മരിക്കണംന്ന് പറേന്ന്..."

കുങ്കമ്മയ്ക്ക് തന്നോടെന്തൊരു സ്നേഹം! ഒതേനൻ വിചാരിച്ചു.

കത്തിക്കാളുന്ന വെയിൽ. ഒരു കുടപോലുമെടുക്കാതെ ഒതേനൻ പുറപ്പെട്ടു.

അവർ ചന്ദനച്ചോലയിലെത്തി. പടിക്കൽ പ്രതീക്ഷയോടെ

നിൽക്കുന്ന കുങ്കമ്മയെ ഒതേനൻ കണ്ടു. ഇതെന്തത്ഭുതം! കുങ്കമ്മയ്ക്കു് സുഖക്കേടൊന്നുമില്ലല്ലോ. കളവു പറഞ്ഞു തന്നെ വരുത്തിയതെന്തിനാണെന്നു് കുങ്കമ്മയോടു് ഒതേനൻ ചോദിച്ചു. കുങ്കമ്മ പറഞ്ഞു.

"ഒതേനനെ കാണാനുള്ള തിടുക്കംകൊണ്ടുതന്നെ."

കുങ്കമ്മ ഒതേനനെയും കൂട്ടി പടിഞ്ഞാറ്റയിലേക്കുനടന്നു. ഒതേനനു് കാച്ചിയ എണ്ണകൊടുത്തു.

ഒതേനൻ തേച്ചുകുളിച്ചു. കുങ്കമ്മ അത്താഴം വിളമ്പിക്കൊടുത്തു. ഉറങ്ങാനുള്ള സൗകര്യങ്ങൾ ചെയ്തു.

"ഒതേനൻ മതികെട്ടുറങ്ങുന്നേരം
ഒറക്കൻ മരുന്നു് കൊണ്ടെപ്പാറ്റ്ന്നോള്ളു്."

ഒതേനനെ മയക്കാൻ എളുപ്പം കഴിഞ്ഞു. കുങ്കമ്മ നായന്മാരെ വിളിച്ചു പറഞ്ഞു.

"ഒതേനനെ ഞാൻ മയക്കിക്കിടത്തി. ഉടൻ തന്നെ തമ്പുരാനെ വിവരമറിയിക്കണം."

നായന്മാർ ഇരു്ടു്മലംകൊയിലോത്തേക്കോടി. തമ്പുരാനെ കാര്യം ധരിപ്പിച്ചു.

"ഏ—? നേരു തന്നെയോ—?" അത്ഭുതംകൊണ്ടു് തമ്പുരാന്റെ കണ്ണുകൾ വിടർന്നു. ഇനി ഒതേനനെ തളച്ചിടുക തന്നെ. കാലിന്നും കൈക്കും ചങ്ങലയിട്ടു് കുടുക്കുക.

ആവശ്യമുള്ളത്ര ചങ്ങല നായന്മാരെ ഏല്പിച്ചു.

"ഇന്നുതന്നെ അവനെ ഇങ്ങോട്ടു കൊണ്ടുവരണം."

ചങ്ങല കിട്ടിയ നായന്മാർ ചന്ദനച്ചോലയിലേക്കോടി. ഒതേനനെ ചങ്ങല കൊണ്ടു് ബന്ധിച്ചു് കോവിലകത്തേക്കു് കൊണ്ടുവന്നു. ആനയെ കട്ടുകൊണ്ടു പോയ ഒതേനനെ പിടിച്ചുകെട്ടാൻ കഴിഞ്ഞിരിക്കുന്നു. തമ്പുരാന്റെ മനസ്സിൽ ആനന്ദം ഓളം തല്ലി.

ചങ്ങലക്കെട്ടിൽ കുടുങ്ങി മയങ്ങുന്ന ഒതേനന്റെ ശരീരമാകെ തമ്പുരാൻ കണ്ണോടിച്ചു. "കള്ളൻ, അങ്ങനെ കിടക്കു്!..."

ഇനി ഒതേനനെ കഴുവിലേററണം. അതിന്നു്

"മേണ്ടും മഴക്കാറെ വിളിക്കുന്നല്ലോ
മേണ്ടും മരവും മുറിപ്പിക്കുന്ന
ഇരുപത്തിരണ്ടു നല്ലാശാര്യേളെ
കഴുപ്പണിയെടുപ്പിക്കാനൊന്നിപ്പുള്ളു്."

കോവിലകത്തു് കഴുമരപ്പണി ആരംഭിച്ചു.

ഒതേനന്റെ ഭാര്യ ഇക്കാര്യങ്ങളൊന്നും അറിഞ്ഞിരുന്നില്ല. പക്ഷേ, തച്ചോളി മാണിക്കോത്തു് താഴേക്കൂടി ഊട്ടിൻപോകുന്ന പട്ടന്മാർ പറയുന്നതു് അവൾ കേട്ടു.

"തച്ചോളിക്കുറുപ്പിന്റെ കഴുപ്പണി തീരാനായി." കോലായ അടിച്ചുകൊണ്ടിരുന്ന കുങ്കിയുടെ ചെവിയിൽ ആ വാക്കുകൾ തുളഞ്ഞുകയറി. ചൂല് വലിച്ചെറിഞ്ഞു് അവൾ പടിപ്പുര ചാടിക്കടന്നു. പട്ടന്മാരോടു് ചോദിച്ചു.

"എന്താ പറയുന്നതു് പട്ടന്മാരേ?"

പട്ടന്മാർ മറുപടി പറഞ്ഞു.

"ഇരുട്മലംകൊയിലോം തമ്പുരായൻ
കുറുപ്പിനെ കല്ലറേൽ പൂട്ടീട്ടുണ്ടു്."

ഒതേനനെ മരുന്നുകൊടുത്തു മയക്കിയ കഥയും അവർ വിവരിച്ചു. കുഞ്ഞിക്കുങ്കി ഞെട്ടി. തന്റെ ഭർത്താവിനെ കോവിലകത്തെ തമ്പുരാൻ കല്ലറയിലിട്ടു് പൂട്ടുകയോ?

എങ്ങനെയെങ്കിലും ഒതേനനെ രക്ഷപ്പെടുത്തണം. എന്താണു് വഴി? കുങ്കി ചിന്തിച്ചുകൊണ്ടേയിരുന്നു.

ഒരു് ഉപായം അവൾ കണ്ടെത്തി. കുങ്കി കിഴക്കൻമലയിലേക്കോടി. മലയിൽ പാഞ്ഞുകയറി. മലങ്കുറത്തിയെ കണ്ടു. കുറത്തിയുടെ ചേലയും മാലയും ആവശ്യപ്പെട്ടു.

കൈനോക്കാൻ പോകുമ്പോൾ ഉപയോഗിക്കുന്ന ചേലയും മാലയുമെല്ലാം കുറത്തി കുങ്കിക്കു് കൊടുത്തു.

കുഞ്ഞിക്കുങ്കി കാവിലും ചാത്തോത്തു് തിരിച്ചെത്തി. ചേല

യുടുത്തു. അമ്പാടികുട്ടിയേയും വേഷം കെട്ടിച്ചു. കുറവൻെറ കുട്ടി തന്നെ. കുട്ടയും വട്ടിയുമെടുത്തു് യാത്ര പുറപ്പെടുന്നതിനു മുമ്പ് അവൾ ഉറുമിയും പരിചയുമെടുത്തു് കുട്ടയിൽവെച്ചു. ഒരു പക്ഷേ പ്രയോഗിക്കേണ്ടി വന്നേക്കാം.

വടി നിലത്തുന്നി, കുട്ടയുമെടുത്തു കുങ്കി നടന്നു. കുറത്തിയുടെ നടത്തം. മുമ്പിൽ തുള്ളിച്ചാടിക്കൊണ്ടു് അമ്പാടിയും.

അവർ ചന്ദനച്ചോലയിലെ താഴത്തെത്തി. അവിടുന്നു് ആരോ വിളിച്ചു.

"ഇന്തലോടിമായേ വനക്കുറത്തി!"—

"എനക്കിപ്പം നേരോല്ല." വിളിച്ചു ഉടനെ കയറിവരുന്ന പട്ടകുറത്തിയല്ല താനെന്നു് കുങ്കി ധരിപ്പിച്ചു.

"എൻെറ കൊറവനെ കാണുന്നില്ല.
കൊറവൻെറ ചോറുണ്ടിക്കുട്ടയില്ല്"

കോവിലകത്തുനിന്നു് കുങ്കമ്മ ഇറങ്ങിവന്നു. ധൃതിവെച്ചു നടക്കുന്ന കുറത്തിയെ പിടിച്ചുനിർത്തി പറഞ്ഞു.

"നിനക്കിവിടെ കയറീട്ടു് ഒത്തതുപോലെ പറഞ്ഞു് വേഗം പോകാം. കൈനോക്കി ഒത്തതുപോലെ ലക്ഷണം പറഞ്ഞാൽ ഒരു സമ്മാനം തരും. പട്ടു് ചരടിന്മേലൊററപ്പൊന്നു്".

കുറത്തി സന്തോഷിച്ചു. പടിപ്പുര കടന്നു് കോവിലകത്തു് ചെന്നു.

"വേഗം കയികാട്ടു് തമ്പുരാട്ടി
പോവ്വാൻ മട്ടക്കൊണ്ടെനക്കിന്നോളി".

കുങ്കമ്മ കൈ നീട്ടി. കുറത്തി ലക്ഷണം പറയാൻ തുടങ്ങി. ആദ്യം പറഞ്ഞതു് ഒതേനൻെറ കാര്യം തന്നെ.

"കടത്തനാട്ടെ പടനായരെ ഇര്ട്മലംകോയിലോം തമ്പുരാന്നു് ഇങ്ങള്ക്ക് ചതിച്ചുകൊടുത്തിട്ടുണ്ടു്—"നല്ല കുറത്തി തന്നെ. സത്യം പറയുന്ന കുറത്തി! കുറത്തി തുടർന്നു.

"ചന്ദനച്ചോലേലെത്തമ്പുരാട്ടീ

ഇര്ട്മലംകൊയിലോം മാളേ്യമ്മ്ല്
അമ്മ്യായിരിക്കൊനം യോഗമുണ്ട്."

കുങ്കമ്മയ്ക്ക്, ഇരുന്നിടത്തുനിന്ന് പൊങ്ങുന്നതുപോലുള്ള അനുഭവമുണ്ടായി. മുഖത്ത് ഉന്മേഷം കതിരിട്ടു. വനംകുറത്തിയോട് ആദരവ് തോന്നി. പട്ട്ചരടിന്മേലൊററപ്പൊന്ന് കുറത്തിക്ക് സമ്മാനമായി കൊടുത്തു. കുറത്തിയും അമ്പാടിക്കുട്ടിയും പടിയിറങ്ങി നടന്നു.

തന്റെ സൂത്രങ്ങൾ ഫലിച്ചുതുടങ്ങിയിരിക്കുന്നു. കുങ്കിയുടെ മനസ്സിൽ സംതൃപ്തി നിറഞ്ഞുനിന്നു. ഇനി കൊയിലോത്തെത്തിച്ചേരണം. തടവിൽകിടക്കുന്ന ഒതേനനെ രക്ഷിക്കണം.

അവൾ അതിവേഗം നടന്നു. കൊയിലോത്ത്താഴെയെത്തി ഏഴ് തട്ടം പടിപ്പുരയുമുള്ള മാളികമുറിയിലിരിക്കുന്ന തമ്പുരാൻ കുറത്തിയെ കണ്ടു. ഉടൻ കാര്യക്കാരെ വിളിച്ചു.

"ഒരു വനംകുറത്തി പോകുന്നതു കണ്ടുവോ? അവളെ വിളിക്ക്" കാര്യക്കാർ കുറത്തിയെ വിളിച്ചു.

"കൊയിലോത്ത് കേറാൻ ഒട്ടും നേരോല്ല." കുറത്തി പറഞ്ഞു.

"നല്ലോണം ലക്ഷണം പറഞ്ഞാൽ പൊന്ന് സമ്മാനം തരും" കാര്യക്കാർ പറഞ്ഞു. കുറത്തി കോവിലകത്ത് കയറിച്ചെന്നു.

തമ്പുരാൻ കുറത്തിയുടെ അടുത്ത്- ചെന്നിരുന്നു. കുറത്തി ലക്ഷണം പറയാൻ തുടങ്ങി.

"ഇര്ട്മലംകൊയിലോത്തെ നാട്വായിച്ചേ
നാലാനവെള്ളാനക്കുട്ട്യുണ്ടായിനം
ഒരാന വീണുപടിഞ്ഞുപോയി
ഒററ്യാനവെള്ളാന കുട്ടിയാന
ആന മദിച്ചങ്ങ് കാട്ടം കേറി
പിന്ന്യൊരുവെള്ളാന കുട്ട്യുണ്ടായിററ്

കടത്തു വൈനാട്ട് പടനായര്
ഓനിപ്പം കണ്ടോണ്ട് പോയിററാന്”
വനങ്കുറത്തി നേര് പറയുന്നു. "ഇനിയും പറയ്.........”
തമ്പുരാൻ തിട്ടക്കം കൂട്ടി. അവൾ തുടന്നു.

“ആനയെ കട്ട കടത്തനാട്ടിലെ പടനായരെ ഇവിടത്തെ കല്ലറയിൽ പൂട്ടിയിട്ടുണ്ട്. അവനെ തൂക്കിക്കൊല്ലാൻ കഴപ്പണി നടക്കുന്നു. നാളെ ഈ നേരത്തു് അവനെ തൂക്കിക്കൊല്ലും.”

ഇവൾ കൈനോക്കി ലക്ഷണം പറയാൻ അറിയുന്നവൾ തന്നെ. നടന്നുകഴിഞ്ഞ കാര്യങ്ങളെല്ലാം എണ്ണിയെണ്ണി പറയുന്നു. കുറത്തി ഒരു കാര്യം കൂടി ഓർമ്മപ്പെടുത്തി.

“കള്ളന കീച്ചിപ്പം കൊണ്ടോന്നിററ്
കള്ളന് ചോററ് കൊട്ക്കണവേണം.
കള്ളൻ ബെയിച്ചേൻെറ ബാക്കിച്ചോറ്
എൻെറ കൊറച്ചെക്കനാന്ന് പോളി
ചെക്കനിപ്പിങ്ങനകൊട്ടത്തെങ്കില്
എന്നാലിദ്ദോഷോങ്ങനതീരുമല്ലോ.”

കുറത്തി പറഞ്ഞതു് നല്ല കാര്യം തന്നെ. ഒതേനനെ തൂക്കിലേററുന്നതുകൊണ്ടുണ്ടാവുന്ന ദോഷം ഇപ്പോൾ തന്നെ തീർക്കണം. അല്ലെങ്കിൽ ഈ കോവിലകത്തിൻെറ പ്രതാപവും ഐശ്വര്യവും ചോർന്നുപോകും.

കല്ലറ തുറന്നു കള്ളനെ പുറത്തു കൊണ്ടുവരാൻ തമ്പുരാൻ കല്പന കൊടുത്തു. ചങ്ങലക്കെട്ടിൽ കുടുങ്ങിക്കിടക്കുന്ന ഒതേനനെ ഭൃത്യന്മാർ പിടിച്ചുകൊണ്ടുവന്നു. കുറത്തിയുടെ അടുത്തിരുത്തി. അവിടെ ഇലവെച്ചു ചോറു വിളമ്പി.

ഒതേനൻെറയും കുറത്തിയുടെയും കണ്ണുകളിടഞ്ഞു. അമ്പാടി കുഞ്ഞൻ ഒതേനനെ നോക്കിമിഴിച്ചിരുന്നു.

ഒതേനൻ ഒരുളച്ചോറ് അമ്പാടികുഞ്ഞന് കൊടുത്തു. തമ്പുരാൻ ചോദിച്ചു.

"എന്താ,— ഒതേനൻ ചോറുണ്ണാത്തതു്—?"

"വയററിന്നു് വേദന—ചോറു് തിന്നൂട."

"എന്നാൽ ആ എലയും ചോറുമെടുത്തു് കൊറച്ചെക്കന്
കൊട്—" ചോറും ഇലയും കുട്ടിയുടെ അടുത്തേയ്ക്കു് ഒതേനൻ
നീക്കിവെച്ചു. കുങ്കി, തന്റെ കുട്ട വലിച്ചു് ഒതേനന്റെ മുമ്പിൽ
വെച്ചു.

തമ്പുരാന്റെ കണ്ണിൽപെടാതെ, അവൾ ഒതേനന്റെ
കയ്യാമം അഴിച്ചു. കാലാമം ഒതേനൻ തന്നെ അഴിച്ചു.

പിന്നത്തെ കഥയോ? കൈകാലുകൾ സ്വതന്ത്രമായ ഒതേ
നൻ കൈമിടുക്കും മെയ്മിടുക്കും കാണിക്കാൻ തുടങ്ങി.

"കുട്ടേന്നുരുമി വലിച്ചെടുത്തു
തച്ചോളിച്ചുവടൊന്നു് വെച്ചോളുന്നു
എടംപിരി വലംപിരി വീശുട്ടല്ലോ."

ഒതേനന്റെ കണ്ണുകളിൽ തീപ്പൊരി പറന്നു. ഉറുമി വീശി
അന്തരീക്ഷത്തിന്റെ മാറു് പിളർന്നു. നാടു് ഭരിക്കുന്ന തമ്പുരാൻ
നടുങ്ങി. മാളികയുടെ ഭിത്തികളും ജാലകപ്പൊളികളും വാളിന്റെ
പാളിച്ച കണ്ടു വിറച്ചു.

"ഠേ—ഠേ—" ശബ്ദത്തിന്റെ നുറുങ്ങുകൾ മാളികയുടെ മൂല
കളിൽ അടർന്നുവീണു.

ഒതേനൻ മാളികമുകളിലേയ്ക്കോടി. നാലു ഭാഗത്തുനിന്നും
നിലവിളിയുയർന്നു. കഴപ്പുണിക്കാരും പെണ്ണുങ്ങളും ഓടി.

"കണ്ടേനക്കണ്ടേനക്കൊത്തുന്നല്ലോ
പടുവാഴത്തോട്ടത്തിൽ കാര്യപോലെ"

ഒടുവിൽ എല്ലാം നിശ്ശബ്ദമായി.

"ഉം—" ഒരാജ്ഞ.

"വരിനെടാ—വരിൻ—" ഒരുക്കൂട്ടം ചുമട്ടുകാരെ ഒതേനൻ
വിളിച്ചു. കോവിലകത്തെ നുള്ളുനുറുങ്ങു് സാധനങ്ങൾ മുഴുവൻ
എടുപ്പിച്ചു.

ച്ചുമട്ടുകാർ തച്ചോളിമാണിക്കോത്തേക്ക നടന്നു. ഒതേനന്റെ മുമ്പിൽ കോവിലകം വിറകൊണ്ടു നിന്നു.

ഒതേനൻ അമ്പാടിക്കുട്ടിയെ കൈയിൽ എടുത്തു. കുങ്കി ഒപ്പം നടന്നു. അവർ തച്ചോളി മാണിക്കോത്തേയ്ക്കു് നീങ്ങി.

ഒരു കാര്യംകൂടി ചെയ്യാനുണ്ടു്. തനിക്കു് മരുന്നു് തന്നു മയക്കിയ ചന്ദനച്ചോലയിലെ കുങ്കമ്മയുടെ കഥ കഴിക്കണം.

അവർ ചന്ദനച്ചോലയുടെ താഴെയെത്തി. ദൂരെനിന്നു തന്നെ കുങ്കമ്മയെ കണ്ടു. കുങ്കമ്മ അത്ഭുതപ്പെട്ടു. ഒതേനൻ കല്ലറയിൽനിന്നു് രക്ഷപ്പെട്ടിരിക്കുന്നു.

എങ്ങോട്ടോടി രക്ഷപ്പെടണം? കുങ്കമ്മ പരിഭ്രമിച്ചു. ഓടാൻ ശ്രമിക്കുന്ന കുങ്കമ്മയോടു് ഒതേനൻ പറഞ്ഞു.

"അങ്ങനെ പാഞ്ഞൊളിക്കണ്ട കുങ്കമ്മേ! നിന്നെ ഞാൻ ശരിപ്പെടുത്തും...".

ഒതേനൻ അവളുടെ പറമ്പിൽ ഓടിക്കയറി. ആണുങ്ങളും പെണ്ണുങ്ങളും നിലവിളിച്ചു. പറമ്പിലെ സർവ്വ വസ്തുക്കളും ഒതേനൻ തകർത്തു. ഒടുവിൽ കുങ്കിയേയും അമ്പാടിയേയും കൂട്ടി യാത്ര തിരിച്ചു.

---

## ചേരന്റെ കഥ

ഒരു ദിവസം ആരംഭിക്കുന്നു.

പുൽത്തലപ്പുകളിലെ മഞ്ഞിൻതുള്ളികളെ ഇളവെയിൽ ഒപ്പിയെടുത്തു. പൂക്കൾ പൂമ്പാററകളെ മാടി വിളിച്ചു. മുററത്തും പറമ്പിലും കുഞ്ഞിക്കാററു് നൃത്തംവെച്ചു.

കാലിൽ കിങ്കിണി കെട്ടിയ പുനയംകുളങ്ങര ഇല്ലത്തെ കുഞ്ഞിച്ചേരൻ വിട്ടുപടിയ്ക്കലേക്കോടി. പൂമ്പാററകളെ നോക്കി പൊട്ടിച്ചിരിച്ചു.

"മോനേ,—കുഞ്ഞിച്ചേരാ! എങ്ങോട്ടാ പോവുന്നേ? അമ്മ കുഞ്ഞിച്ചേരനെ നീട്ടി വിളിച്ചു. അവൻ വകവെച്ചില്ല. തന്നെ പിടിക്കാൻ വരുന്ന അമ്മയെ കളിയാക്കിക്കൊണ്ട് ഓടി.

"ഇങ്ങ് വാ—കുഞ്ഞിച്ചേരാ!—"

അമ്മ ഓടിച്ചെന്ന മകനെ വാരിയെടുത്തു. മിനുത്തുകൊഴുത്ത ശരീരത്തിൽ നിറയെ ഉമ്മ കൊടുത്തു. മുററിത്തഴച്ച് ഇടതൂർന്ന കറുത്ത മുടിയിഴകളിൽ വിരലോടിച്ചു. അവൻ കിളുകിളെ ചിരിച്ചു. അമ്മയുടെ പിടിയിൽനിന്ന് കുതറിച്ചാടാൻ ശ്രമിച്ചു.

"ഇഞ്ഞി പായ്യാരം കളിക്കല്ലേ കുഞ്ഞിച്ചേരാ!" അമ്മ പറഞ്ഞു. ചേരൻ താഴെയിറങ്ങി മുററത്തുകൂടെ അടിവെച്ചടിവെച്ചു നടന്നു. അമ്മ പിന്നാലെയും.

അവന് വീട്ടുപടിയിറങ്ങി നടക്കണം, വിശാലമായ ലോകത്തിലേക്ക്.

വീട്ടുപടിക്കൽ പോയി ഇരിപ്പുറപ്പിച്ച അവന് അമ്മ കുറേ പ്ലാവില പെറുക്കിക്കൊടുത്തു. പ്ലാവിലകൊണ്ട് കാളയെ ഉണ്ടാക്കിക്കൊടുത്തു.

'ഇവിടെ ഇരുന്ന് കളിച്ചോളണേ കുഞ്ഞിച്ചേരാ!"

അവനെ അവിടെയിരുത്തി, അമ്മ കോലായിലേക്കു പോയി.

ചേരൻ പിലാവിലകൊണ്ട് മുറം കുത്തി. വെളിച്ചിങ്ങ കൊണ്ട് അടുപ്പ് കൂട്ടി. പൂഴിച്ചോററാടിക്കളിച്ചു.

"ആ...ഹോ...ആഹോ...ആഹോ..."പല്ലക്ക് എടുക്കുന്നവരുടെ ഒച്ച. നിമിഷങ്ങൾക്കുള്ളിൽ പടിക്കൽ ഒരു പല്ലക്കിറക്കി വെയ്ക്കപ്പെട്ടു.

കുററിപ്പുറത്തു തമ്പുരാൻ!

പൂഴിച്ചോററാടിക്കളിക്കുന്ന ചേരനെ തമ്പുരാൻ കണ്ടു. കാര്യക്കാരനായ കൈതേരി അമ്പുവോട് തമ്പുരാൻ പറഞ്ഞു.

"പൊന്നുപോലെ കത്തിത്തിളങ്ങുന്ന ആ കുട്ടി ഏതാണ്?"

"പനയം കുളങ്ങര വീട്ടിലത്തെ" അമ്പു അറിയിച്ചു.

തമ്പുരാൻ കുട്ടിയെ സൂക്ഷിച്ചു നോക്കി. കൊഴുത്തുരുണ്ട ശരീരം. കാർമേഘംപോലെ കറുത്ത തലമുടി.

സന്തതിയില്ലാത്ത തമ്പുരാൻ ആ കുട്ടിയെ നോക്കിനോക്കി നിന്നു. ലോകനാർകാവിൽ കുളിച്ചുതൊഴാൻ പുറപ്പെട്ടതായിരുന്നു തമ്പുരാൻ. ഇനിയെന്തിന് കാവിൽ ഭഗവതിയെ തൊഴണം. ഇതുതന്നെ ഒരു പുണ്യദർശനമല്ലേ?

തമ്പുരാൻ കുറേനേരം ആലോചിച്ചു. അമ്പുവെ വിളിച്ചു പറഞ്ഞു.

"അമ്പു, നീ പനയം കുളങ്ങരപോയി കുട്ടിയുടെ അമ്മയോട് ചോദിക്കു ഇവനെ എന്റെ കൂടെ അയക്കാൻ പറ്റുമോ എന്ന്."

കാര്യക്കാരൻ പനയം കുളങ്ങര വീട്ടിൽ കയറിച്ചെന്നു. ചേരന്റെ അമ്മയോട് ചോദിച്ചു.

"ഇവിടത്തെ ചേരനെ തമ്പുരാന്നിഷ്ടമായി. അവനെ തമ്പുരാന്റെ കൂടെ അയക്കേണ്ടോ?..."

"രണ്ടര വയസ്സ് തികയാത്ത എന്റെ കുഞ്ഞനെ ഞാനയക്കൂല..."

"ഓന്റെ പെറപ്പ് മുടിപൊലിച്ചിട്ടില്ല
ഇരുണ്ടാം കെട്ടിയിട്ടില്ലാത്ത കിങ്കിണിയാണേ
അരയിന്നരക്കിങ്കിണി കയിച്ചിട്ടില്ല."

കാര്യക്കാരൻ അമ്പു തിരിച്ചുപോയി. പല്ലക്കിലുള്ള തമ്പുരാനോട് പറഞ്ഞു. "അവർ കുഞ്ഞനെ തരില്ല."

തമ്പുരാൻ വിഷമിച്ചു. തന്റെ മോഹങ്ങൾ നടക്കാതിരുന്നിട്ടില്ല. ഒന്നുകൂടി ശ്രമിക്കുകതന്നെ.

"സ്വന്തം മകനെപ്പോലെ തമ്പുരാൻ പോററിവളർത്തുംന്ന് പറ. കോവിലകത്തെ പണിക്കാരനാക്കാനല്ല. അവനെ പള്ളിവിരിപ്പിൽ കിടത്തിയുറക്കും."

അമ്പു വീണ്ടും ചെന്നു പറഞ്ഞു. അപ്പോൾ അമ്മയുടെ മറുപടി ഇങ്ങനെയായിരുന്നു.

"അവൻ പഠിക്കേണ്ടതൊന്നും പഠിച്ചിട്ടില്ല. എഴുത്തിനിരുത്തണ്ടേ? പയററു തുടങ്ങണ്ടേ?"

തമ്പുരാന്റെ കല്പന പിൻവലിപ്പിക്കാൻ പല ഉപായങ്ങളും അമ്മ കണ്ടെത്തി. പക്ഷെ അമ്പ അവയ്ക്കു സമാധാനം പറഞ്ഞു.

"കുററിപ്പുറത്തു താഴെത്തന്നെ പയററു കളരിയുണ്ട്. എഴുത്തും പയററും അവിടെ പഠിപ്പിക്കാം."

ഇനിയെന്തു പറയണം? ചേരന്റെ അമ്മ വിഷമിച്ചു.

"എന്തുവന്നാലും ഞാനെന്റെ കുഞ്ഞനെ പറഞ്ഞയക്കില്ല. അമ്മയുടെ ഈ ഉറച്ച നിശ്ചയം അമ്പ തമ്പുരാനോടു പറഞ്ഞു.

തമ്പുരാനു വാശി തോന്നി.

"ഉം— പല്ലക്ക്— പനയംകുളങ്ങര മുററത്തേക്ക്!"

"ആഹോ...ആ...ഹോ..."ചുമട്ടുകാർ തമ്പുരാനെ പനയംകുളങ്ങര മുററത്തെത്തിച്ചു. പല്ലക്കിൽ നിന്നു തമ്പുരാൻ താഴെയിറങ്ങി. പൂമുഖത്തിരുന്ന പെണ്ണുങ്ങൾ എഴുന്നേററു. ചേരന്റെ അമ്മ അത്ഭുതപ്പെട്ടു.

"തമ്പുരാൻ ഇവിടേയ്ക്കെഴുന്നള്ളിയിരിക്കുന്നോ?"

തമ്പുരാനു ഇരിക്കാൻ പുല്പായ കൊടുത്തു. ചേരന്റെ അമ്മ തൂണുചാരി മറഞ്ഞു നിന്നു. മോതിരക്കയ്കൊണ്ടു വായ പൊത്തി.

അകലെ കളിയിൽ മുഴുകിയിരുന്ന കുഞ്ഞിച്ചേരൻ പ്ലാവിലയും ചിരട്ടയും ദൂരത്തെറിഞ്ഞു ഓടിവന്നു. തമ്പുരാൻ കുഞ്ഞിച്ചേരനെ വാരിയെടുത്തു.

പല്ലക്കു ചുമക്കുന്നവർക്കു തമ്പുരാൻ കല്പനകൊടുത്തു.

'ഉം,...അവനെ പല്ലക്കിൽ കയററൂ..." നിമിഷങ്ങൾക്കുള്ളിൽ തമ്പുരാനും കുഞ്ഞിച്ചേരനും പല്ലക്കിനുള്ളിലായി.

ചേരന്റെ അമ്മ പൊട്ടിക്കരഞ്ഞു. നെഞ്ഞത്തടിച്ചു.

'അയ്യോ! തമ്പുരാനേ,—ചതിക്കല്ലെ.' തമ്പുരാൻ ആ കരച്ചിൽ കാര്യമാക്കിയില്ല.

'എടോ...അമ്പു—ഞാൻ ഇനി ലോകനാർകാവിൽ പോകുന്നില്ല. കോയിലോത്തേക്ക തന്നെ മടങ്ങാം.'

ചുമട്ടുകാർ കോയിലോത്തേക്ക തന്നെ പല്ലക്ക് ചുമന്നു. തമ്പുരാൻ കുഞ്ഞിനേയുമെടുത്തു് താഴത്തിറങ്ങി. കോവിലകത്തു കാത്തു നില്ക്കുന്ന തന്റെ അമ്മയുടെ കയ്യിൽ കുഞ്ഞിനെ ഏല്പിച്ചു.

"അമ്മേ, എന്നെ പണ്ടു് എങ്ങനെ പോററിയോ, അതു പോലെ ഇക്കുഞ്ഞിനേം പോററണം. ഇവൻ പനയംകുളങ്ങര വീട്ടിലെ സന്തതിയാ...നമ്മുടെ സ്വന്തം മകനെപ്പോലെ!"

ചേരനെ പാലും പഴവും കൊടുത്തു വളർത്തി. എണ്ണയും കുഴമ്പും മാറിമാറി തേയ്പിച്ചു.

അവനു് അഞ്ചുവയസ്സായി. ഏഴു് വയസ്സിന്റെ വളർച്ച. കുററിപ്പുറത്തു താഴെയുള്ള എഴുത്തു കളരിയിൽ അവനെ ചേർത്തു. ചേരൻ ഉച്ചവരെ എഴുത്തു പള്ളിയിൽ ആയിരിക്കും. ഉച്ചക്കു ശേഷം പയററു കളരിയിലും. ഒമ്പതു വയസ്സുള്ള ചേരനു് പതിനാറു വയസ്സിന്റെ വളർച്ച കാണപ്പെട്ടു. എണ്ണമിനുപ്പുള്ള കൊഴുത്ത ശരീരം. തുടുത്ത കവിൾ. വിരിഞ്ഞ മാറിടം.

അവൻ എഴുത്തിത്തെളിഞ്ഞു കുരിക്കളായി. പയററിത്തെളിഞ്ഞു പണിക്കരായി. ഒരു ദിവസം തമ്പുരാൻ ചേരനെ വിളിച്ചു പറഞ്ഞു.

"നിനക്കൊരു പണിതരാം. ചിക്കിയിട്ട നെല്ലിൽ കാക്കയെ നോക്കൽ—"

നല്ല ജോലി! ചേരനിഷ്ടമായി. കോയിലോത്തെ വിശാലമായ മുററം നിറയെ നെല്ലാണു്. നെല്ലു കൊത്താൻ വരുന്ന കാക്കയെ ചേരൻ, എയ്തു കൊന്നു. അനേകം ബലിക്കാക്കകൾ ചേരന്റെ അമ്പിന്നിരയായി.

"ബലിക്കാക്കകളെ കൊല്ലരുതു—." ആളുകൾ ചേരനെ വിലക്കി. ചേരൻ ചിരിച്ചു.

തൊടിയിലുള്ള വാഴയിലകൾ മുഴുവൻ അവൻ അമ്പെയ്തു

നരക്കി. കുററിപ്പുറത്തുകാൎക്കും അയൽവീട്ടുകാൎക്കും ഉപദ്രവമായി ത്തുടങ്ങി.

ഇവനെന്തു വികൃതി! പതിനാറു വയസ്സുള്ള ചെക്കൻ. നാല്പതു വയസ്സിന്റെ വളൎച്ചയുണ്ടു്! അസൂയ മുഴത്തവർ പറഞ്ഞു തുടങ്ങി.

തമ്പുരാൻ ചേരനെ നോക്കി അഭിമാനിച്ചു.

ഇവൻ കേമൻ തന്നെ. പൊരുതാനും പൊരുതിക്കാനും ഇവന്നു് കഴിവുണ്ടു്.

ലോകനാർ കാവിലേയ്ക്കെഴുന്നള്ളുവാൻ ചേരന്നു് പ്രത്യേകം പല്ലക്കുണ്ടാക്കി. പല്ലക്കു് ചുമക്കുന്നവർ മുറുമുറുത്തു.

"പനയം കുളങ്ങര ചേരനെ ചുമന്നുകൊണ്ടു പോകയോ"? പക്ഷെ നിവൃത്തിയില്ല. തമ്പുരാന്റെ കല്പന അനുസരിക്കുകതന്നെ വേണം.

തമ്പുരാൻ ചേരന്നു് ജോലി കൊടുത്തു. തരിശായിക്കിടക്കുന്ന കുന്നു് കിളപ്പിച്ചു് തെങ്ങിൻതൈ വെയ്പിക്കുക.

കിളപ്പണി തുടങ്ങി. എന്നും അതിരാവിലെ ചേരൻ പുറപ്പെട്ടും. ചെറുവാററയില്ലത്തെ നമ്പൂതിരിയുമായി കേസു നടത്തി. തമ്പുരാൻ പിടിച്ചെടുത്ത കുന്നിലാണു് കൃഷിപ്പണി. അവിടെ പണിയെടുപ്പിക്കാൻ പോകുകയാണു ചേരൻ.

ഒരു ദിവസം തമ്പുരാൻ പറഞ്ഞു.

"ഈ കുന്നു് നീ നോക്കി നടത്തിക്കോ. ഇതു് നിനക്കാണു്."

ചെറുവാററ ഇല്ലക്കാൎക്കും നാട്ടുകാൎക്കും അസൂയ മുഴുത്തു. ചേരൻ വളൎന്നാൽ ഈ നാടു മുഴുവൻ വെട്ടിപ്പിടിക്കും. അതു് നാട്ടിന്നാപത്താണു്.

ചെറുവാററ ഇല്ലക്കാൎക്കു് അനേകം പറമ്പുകളുണ്ടായിരുന്നു കയ്യൂക്കും ആൾബലവും ഉണ്ടായിരുന്നില്ല. അതുകൊണ്ടു് എല്ലാം കുററിപ്പുറത്തു തമ്പുരാൻ പിടിച്ചെടുത്തു. ഇല്ലത്തെ നമ്പൂതിരി ശാന്തികഴിച്ചു കുട്ടികളെ പോററി. ഇരന്നു നടക്കാനുള്ള ഗതികേടിലെത്തി.

എന്നും ചെറുവാറയില്ലത്തിൻെറതാഴേക്കൂടിയാണ് ചേരൻ പോവുക. കുററിപ്പുറം കോവിലകത്തെ വലിയമ്മ ചേരനെ ഉപദേശിച്ചു.

"ചേരാ,— ചെറുവാറ ഇല്ലത്തു് താഴേക്കൂടി പോകരുതേ—അവിടത്തെ അന്തർജ്ജനം പലരേം ചതിച്ചോളാ—അവള് നിന്നേം ചതിക്കും.! സൂക്ഷിച്ചോ—"

"എന്നെ ചതിക്കാൻ ആക്കും ധൈര്യമില്ല." ചേരൻ മറുപടി പറഞ്ഞു.

മൂന്നുകൊല്ലംകൊണ്ടുമാത്രം തീക്കാൻ കഴിയുന്ന കിളപ്പുണി ചേരൻ മൂന്നു് മാസംകൊണ്ടു് തീത്തു.

ഒരു സാമ്രാജ്യത്തിൻെറ വിസ്തൃതിയുള്ള കുന്നു്.അതു് നിറയെ തെങ്ങിൻതൈകൾ. മുററിത്തഴച്ചുവളരുന്ന തൈകൾക്കിടയിലൂടെ നടക്കുന്നതു് ചേരനു് വളരെ രസമാണു്.

ഒരു ദിവസം ചേരൻ ചെറുവാറ ഇല്ലത്തുതാഴെയെത്തി. ഇല്ലത്തെ അന്തർജ്ജനം ചേരനെ കണ്ടു. വിളിച്ചു് സങ്കടം പറഞ്ഞു.

"എൻെറ കുഞ്ഞിച്ചേരാ, നിൻെറ തമ്പുരാൻ ഞങ്ങളെ വഴിയാധാരമാക്കി. ഉള്ളപറമ്പും നിലവും കയ്യൂക്കുകൊണ്ടു് തട്ടിയെടുത്തു."

എല്ലും തൊലിയുമായി നില്ക്കുന്ന കുഞ്ഞുങ്ങളെ അന്തർജ്ജനം ചൂണ്ടിക്കാണിച്ചു.

"കണ്ടില്ലേ!— ഇതാണു് എൻെറ ഗതി!— ഉണ്ണീടച്ഛൻ ശാന്തിക്കു്പോയിട്ടു് ഏഴു് ദവസായി. വല്ലതുംകിട്ടീട്ടു്വേണം".—കൂടുതൽ പറയാൻ അവക്കു് കഴിഞ്ഞില്ല.

ചേരൻ ആലോചിച്ചു. ഈ പറഞ്ഞതെല്ലാം സത്യമാണെങ്കിൽ തമ്പുരാൻ ചെയ്തതു് കടുത്ത അനീതിതന്നെ.

ചേരനു് വിഷമംതോന്നി. തനിക്കു് തമ്പുരാൻ തന്നതിൻെറ പകുതിസ്ഥലം ചേരൻ അന്തർജ്ജനത്തിന്നു കൊടുത്തു.

വിവരമറിഞ്ഞ തമ്പുരാൻ കോപിച്ചു. ചേരനെ വിളിച്ചു. "ചേരാ, നീ ധിക്കാരം കാണിക്കരുതു് ഇവിടത്തെ ചോറുണ്ടു് വളൎന്നവനാണു് നീ. എനിയ്ക്കെതിരായി ഒന്നും ചെയ്യരുതു്."

"എതിരായി ഒന്നും ചെയ്തില്ല. ഇല്ലത്തെ കഷ്ടപ്പാടു് കണ്ടു് ചെയ്തതാ"

തമ്പുരാനു് കോപം സഹിക്കാൻ കഴിഞ്ഞില്ല.

"ഇങ്ങനെയാണെങ്കിൽ പാലു് തന്നകൈകൊണ്ടു് തന്നെ വിഷവും തരേണ്ടിവരും."

"എന്തുപറഞ്ഞാലും ശരി. അവിടന്നു് ചെയ്തതു് വലിയ അനീതിയാണു്".

"ഛീ!— എന്തു പറഞ്ഞെടാ?— പാലൂട്ടി വളൎത്തി മിടുക്കനാക്കിയ എന്നോടാണോ നീ പറയുന്നതു്?"

തമ്പുരാൻ കലികൊണ്ടു. "ചെറുവാറ ഇല്ലക്കാരെ എൻെറ ഭൂമിയിൽ ചവിട്ടാൻ ഞാൻ അനുവദിക്കില്ല."

"അതു് അവരുടെ ഭൂമിയാണു്. അവിടത്തെ ആദായം അവർ അനുഭവിക്കട്ടെ."

"ആ...ഹാ.—"

തമ്പുരാൻ പല്ലക്കുകാരെ വിളിച്ചു. പല്ലക്കിൽ കയറി. പല്ലക്കു് നീങ്ങി.

തെങ്ങിൻ തൈകൾ നിരന്നുനില്ക്കുന്ന വിശാലമായ പറമ്പിലെത്തി.

പറമ്പിൽ എന്തെല്ലാമോ പണിയെടുപ്പിച്ചുകൊണ്ടിരുന്ന അന്തൎജ്ജനത്തേയും കുട്ടികളേയും തമ്പുരാൻ കണ്ടു.

"ആരെടാ...അവിടെകിളയ്ക്കുന്നതു്?...നിൎത്തിൻ!" കിളപ്പണിയെടുക്കുന്നവർ തമ്പുരാൻെറ വാക്കു് കേട്ടു ഞെട്ടി.

"എല്ലാററിനേം പിടിച്ചുകെട്ടിൻ.— " പല്ലക്കുകാരോടു് തമ്പുരാൻ കല്പിച്ചു.

"തൊട്ടുപോകരുതു്—" ഓടിക്കിതച്ചെത്തിയ ചേരൻ വിളിച്ചുപറഞ്ഞു.

"നീ ആരെടാ—അതു പറയാൻ...? തമ്പുരാൻെറ തീ പറക്കുന്ന കണ്ണുകൾ ചേരൻെറ നേരെ ഉയൎന്നു.

"ആദ്യം ഇവനെ പിടിച്ചുകെട്ടിൻ!..." തമ്പുരാൻെറ സേവകന്മാർ ചേരൻെറ അടുത്തേയ്ക്കു നീങ്ങി.

പയററിത്തെളിഞ്ഞ ചേരന്നു് പൊരുതിനില്ക്കാൻ ധൈര്യമുണ്ടു്. എങ്കിലും അഭ്യാസമുറകളൊന്നും പ്രയോഗിച്ചില്ല.

തന്നെ വളൎത്തിയ തമ്പുരാനോടു് കയ്യൂക്കു് കാണിക്കുന്നതു് ശരിയല്ല.

തമ്പുരാൻെറ അനേകം സേവകന്മാർ ചേൎന്നു് ചേരനെ പിടിച്ചുകെട്ടി.

കോവിലകത്തു് കൊണ്ടുവന്നു. തമ്പുരാൻ നെടുവീൎപ്പിട്ടു. സന്തതിയില്ലാത്ത കോവിലകത്തിന്നു് ഒരു താങ്ങായിരിക്കും ഇവനെന്നു കരുതി. എല്ലാം വെറുതെ!

ഇനിയും ഇവനെ ജീവനോടെ നിൎത്തിയാൽ ആപത്താണു്. ഈ കോവിലകത്തെ അവസാനത്തെ മൺതരിയും ഇവൻ ഊതിപ്പറപ്പിക്കും.

ചങ്ങലക്കെട്ടിൽ കുടുങ്ങിനില്ക്കുന്ന ചേരൻെറ അടുത്തേയ്ക്കു് തമ്പുരാൻ ചെന്നു.

"ചേരാ,...ഇനി ഇവിടുത്തെ ഭൂമി കണ്ടവൎക്കെല്ലാം ഓഹരി വെച്ചുകൊടുക്കുമോ?"

"ഇവിടുത്തെ ഭൂമിയല്ല. എല്ലാം പാവങ്ങളുടേതാണു്. പാവങ്ങളുടെ ഭൂമിയിൽ അവർതന്നെ കൃഷിചെയ്യട്ടെ?— അതു് അവരുടെ അവകാശമാണു്."

"നീ ആരോടാണു് വൎത്തമാനം പറയുന്നതെന്നറിയോ?"

"അറിയാം..."

"നിന്നെ പാലൂട്ടി വളർത്തിയ തമ്പുരാനോട്! "

"അതിന്ന് നന്ദിയുണ്ട്... പക്ഷേ പാവപ്പെട്ടവരുടെ ഭൂമി പിടിച്ചെടുക്കുന്നതു് തെററാണ്."

തമ്പുരാൻ തർക്കിക്കാൻ നിന്നില്ല.

"ആശാരിമാരെ വിളിക്കിൻ." തമ്പുരാൻ കല്പിച്ചു.

ചേരനെ തൂക്കിക്കൊല്ലുകതന്നെ.

പുതിയ തൂക്കുമരം പണിതൊരുക്കി.

ചേരനെ തൂക്കുമരത്തിൻെറ ചുവട്ടിൽ നിർത്തി. അകലെ നില്ക്കുന്ന തമ്പുരാൻ നെടുവീർപ്പിട്ടു. ഒരു നീണ്ട കാലഘട്ടം തമ്പുരാൻെറ മനസ്സിലൂടെ മിന്നിമറഞ്ഞു.

പരിസരം വീർപ്പടക്കിക്കിടന്നു. ശവംപോലെ. ഇരകിട്ടിയ സന്തോഷത്തോടെ തൂക്കുമരം തലയുയർത്തിനിന്നു. കോവിലകത്തെ സേവകന്മാർ ചേരൻെറ ശവത്തിനുചുററും അണിനിരന്നു.

